കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ

# ദേഹവിയോഗവൃത്താന്തസംഗ്രഹം.




നി. വ. ദി. ശ്രീ. മലങ്കരയിടവകയുടെ

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്.

(Born on 31—10—1858 Consecrated Metropolitan on 31—5—1908
Demised on 23—2—1934.)

വില ചക്രം ൪

ലക്കെ 2ാം [illegible]

ദേഹവി[illegible]ഹം.




നി. വ. ദി. ശ്രീ. മലങ്കരയിടവകയുടെ

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്.

(Born on 31—10—1858 Consecrated Metropolitan on 31—5—1908
Demised on 23—2—1934.)

ബഥനിമാസിക

# വിശേഷാൽ പ്രതി.

---

## വി: സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥന.

---

സർവ്വശക്തനും പരിശുദ്ധനും കരുണയുള്ളവനും ആയ ദൈവമെ, നിന്റെ വി. സഭയെ നീ രക്ഷിക്കേണമെ. അതിൽ നിന്നു സകല തർക്കങ്ങളെയും കലഹങ്ങളെയും ശണ്ഠകളെയും നീ നീക്കിക്കളയേണമെ. നിന്റെ പരിശുദ്ധ റൂഹായെ അയച്ചു പ്രധാനാചാര്യന്മാരെയും അപ്രധാനന്മാരെയും, യജമാനന്മാരെയും ദാസന്മാരെയും, ഇടയന്മാരെയും ആടുകളെയും, സമാധാനപ്പെടുത്തണമെ; നിരപ്പും സമാധാനവും ഐശ്വര്യവും അതിൽ നീ വിതയ്ക്കേണമെ. പിതാക്കന്മാരുടെ മുൻപാകെ മക്കളെ കീഴ്വഴക്കമുള്ളവരാക്കേണമെ. പിതാക്കന്മാരെ അവരുടെ മക്കളെപ്പറ്റി കരുണയുള്ളവരാക്കേണമെ. സകല അശുദ്ധന്മാരെയും ശുദ്ധീകരിക്കേണമെ. കോപിച്ചിരിക്കുന്നവരെ യോജിപ്പിക്കേണമെ. സകല വഴക്കുകാരെയും രമ്യമാക്കേണമെ. സഭയുടെ സമാധാനത്തെ പുനഃസ്ഥാപിക്കേണമെ. ആയതു അതിന്റെ മക്കൾ നിന്നിൽ സന്തോഷിച്ചു ആനന്ദിക്കുകയും എന്നാളും നിന്നെയും നിന്റെ ഏകജാതനെയും നിന്റെ പരിശുദ്ധ റൂഹായെയും മഹത്വപ്പെടുത്തുകയും ചെയ്‌വാനായിട്ടു തന്നെ ആമ്മീൻ.

---

കാലം ചെയ്ത മലങ്കരയുടെ

# മാർ ഗീവറഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ

തിരുമനസ്സുകൊണ്ട്.

"മലങ്കര സഭാ ഭാസ്കരൻ" എന്ന അപരനാമത്താൽ സുപ്രസിദ്ധനായിരുന്ന മാർ ഗീവറഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗത്തെപ്പററി രേഖപ്പെടുത്തേണ്ടി വന്നതിൽ ഞങ്ങൾക്കുള്ള ദുസ്സഹദുഃഖം അവർണ്ണനീയമത്രെ. മല്ലപ്പള്ളിയിലെ ഏററം പുരാതന കുടുംബങ്ങളിൽ ഒന്നായ വട്ടശേരിൽ കുടുംബത്തിൽ എഴുപത്താറു കൊല്ലങ്ങൾക്കു മുമ്പ് ഭൂജാതം ചെയ്യുകയും കാലാന്തരത്തിൽ മലങ്കര സുറിയാനി സഭയുടെ എന്നു മാത്രമല്ല നസ്രാണിസമുദായം മുഴുവന്റെയും അഭിമാനസ്തംഭമായിത്തീരുകയും ചെയ്ത പുണ്യാത്മാവായ ഈ വന്ദ്യ തിരുമേനിയിൽ പ്രകാശിച്ചിരുന്ന ഗുണഗണങ്ങളെ പ്രകീർത്തിക്കുന്നതിനു ഞങ്ങൾ ഒരുമ്പെടുന്നില്ല. എങ്കിലും തിരുമേനിയെപ്പോലെ അഗാധമായബുദ്ധിശക്തി, നിഷ്കളങ്കമായ ദൈവഭക്തി, വേദശാസ്ത്രപാണ്ഡിത്യം, കൃത്യബോധം, സ്വാർത്ഥപരിത്യാഗം, അനഹങ്കാരം, വീക്ഷണശക്തി, വിപദിധൈര്യം, ജീവിതനൈർമ്മല്യം, സത്യവിശ്വാസാചാരപ്രതിപത്തി എന്നിവ ഒരാളിൽ ഏകോപിച്ചു പ്രശോഭിച്ചിരുന്ന മേല്പട്ടക്കാരൊ, പട്ടക്കാരൊ, മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ ഉണ്ടായിട്ടില്ലെന്നു ഒററ വാചകത്തിൽ എങ്കിലും പ്രസ്താവിക്കാതെ നിവൃത്തിയില്ല. തിരുമനസ്സിലെ നിര്യാണം മലങ്കര സഭയ്ക്കു പൊതുവെയും ബഥന്യാശ്രമത്തിനു പ്രത്യേകിച്ചും അപരിഹാര്യമായ ഒരു നഷ്ടമാണ്. ആശ്രമം സ്ഥാപിച്ചതുമുതൽ ഇതുവരെ അതിന്റെ വിസിറേറർ മെത്രാപ്പോലീത്തായായിരുന്നതിരുമനസ്സിലെ അനുമതിയും ആശീർവാദവും പിതൃനിർവിശേഷമായ സ്നേഹവാത്സല്യങ്ങളും ആനുകൂല്യങ്ങളും സഹായസഹകരണങ്ങളും

കൊണ്ടല്ലായിരുന്നുവെങ്കിൽ ഈ ആശ്രമം മലങ്കര സുറിയാനി സഭയിൽ ആവിർഭവിക്കുകയൊ നിലനില്ക്കുകയൊ ചെയ്യുന്നതിനു ഇടവരുകയില്ലായിരുന്നു. തിരുമനസ്സിലെ വാത്സല്യ ശിഷ്യനായിരുന്ന മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളുടെ മതപരിവർത്തനം മൂലം മരണതുല്യമായ വേദന അനുഭവിച്ചുകൊണ്ടിരുന്ന ഞങ്ങൾക്കു പുണ്യശ്ലോകനായ ഈ തിരുമേനിയിൽനിന്നും യഥാവസരം സിദ്ധിച്ച ആശ്വാസവചനങ്ങളും പ്രോത്സാഹനങ്ങളും ഞങ്ങളെ ധൈര്യപ്പെടുത്തുകതന്നെ ചെയ്തു. ഇവകൾക്കെല്ലാം തിരുമേനിയോടു എന്നാളും ഞങ്ങൾ കടപ്പെട്ടവരത്രെ.

തിരുമനസ്സിലെ അഗാധമായ ദൈവഭക്തിയെ പ്രദ്യോതിപ്പിക്കുന്ന ഏതാനും ചില സംഗതികൾ ഇവിടെ രേഖപ്പെടുത്തുന്നതു അനുചിതമായിരിക്കുകയില്ലല്ലൊ. തിരുമനസ്സിലേക്കു ആയുസ്സിൽ ഏറ്റവും വെറുപ്പുള്ള ഏതെങ്കിലും ഒററ സംഗതിയുണ്ടായിരുന്നെങ്കിൽ അതു ഭക്തിവേഷം നടിക്കുന്നതായിരുന്നു. തന്റെ ശിഷ്യന്മാരിൽ ഒരാളിൽകണ്ട ഭക്തിയുടെ ഭാവന തനിക്കു അശേഷവും രുചിക്കായ്കയാൽ അടുത്തുണ്ടായിരുന്ന മറെറാരു പട്ടക്കാരനോടു ഇപ്രകാരം കല്പിക്കുകയുണ്ടായി. "ഏടൊ കത്തനാരച്ചാ, യഥാർത്ഥത്തിൽ ഭക്തിയുള്ളവൻ അവന്റെ ഭക്തി വെളിപ്പെടുത്തുമൊ? നേരെമറിച്ചു അതു മററുള്ളവർ കാണരുതെന്നല്ലായിരിക്കുമൊ അവന്റെ വിചാരം?" തിരുമനസ്സിലെ രഹസ്യപ്രാർത്ഥനകളും ധ്യാനങ്ങളും ഒരിക്കലും മററുള്ളവർ കാണത്തക്കവണ്ണം അവിടുന്നു നടത്തിയിരുന്നില്ലെന്നു സൂക്ഷ്മമായി ഞങ്ങൾക്കറിയാം. "മ്ശിഹാനുകരണം" എന്ന പുസ്തകം നിത്യവും തിരുമനസ്സുകൊണ്ടു വായിച്ചു ധ്യാനിക്കുക പതിവായിരുന്നു. മുറിയുടെ കതകുകൾ അടച്ചുകൊണ്ടല്ലാതെ അവിടുന്നു ഇതു ചെയ്തിരുന്നില്ല. തന്റെ ചിലപ്പോഴത്തെ മുഖഭാവവും പെരുമാററവും കണ്ടാൽ തനിക്കു ഭക്തിയില്ലെന്നു ആളുകൾ പറയുന്നതു അവിടുത്തേക്കു ഒരുമാതിരി സന്തോഷമായിരുന്നു എന്നുകൂടെ തോന്നിപ്പോവും. എത്രവലിയ ജോലിത്തിരക്കൊ ബുദ്ധിമുട്ടൊ ഉള്ള അവസരമായിരുന്നാലും വി: വേദപുസ്തകത്തിൽനിന്നു നിത്യവും

നാലു അദ്ധ്യായം വീതം വായിച്ചുകേൾക്കുക അവിട്ടത്തെ പതിവായിരുന്നു. മററുള്ളവരുടെ ദൃഷ്ടിക്കു വിഷയീഭവിക്കാതെയും മററുള്ളവരെ ഗ്രഹിപ്പിക്കാതെയും ചില പ്രത്യേക വ്രതങ്ങളും ചിലപ്പോഴെല്ലാം അവിട്ടന്നു പരിപാലിച്ചുപോന്നു. തിരുമനസ്സുകൊണ്ടു ഒരു പരിശുദ്ധനാണെന്ന് മഹാനായ സി. എഫ്. ആൻഡ്രൂസ് വിശ്വസിച്ചുപോന്നതായി ഞങ്ങൾ അറിഞ്ഞിട്ടുണ്ട്. അദ്ദേഹം തിരുമേനിയെ സന്ദർശിച്ചു രണ്ടു സന്ദർഭത്തിൽ മുട്ടുകുത്തി "നമ്മുടെ കർത്താവു ഉപയോഗിച്ച ഭാഷയിൽ അവിട്ടന്നു എന്നെ അനുഗ്രഹിക്കണം" എന്നാവശ്യപ്പെട്ടുകൊണ്ടു തിരുമനസ്സിലെ അനുഗ്രഹം പ്രാപിച്ചതായും അറിയാം. "നമ്മുടെ തിരുമേനി മാർ ഗീവറുഗീസ് സഹദായെയും മററും പോലെ ധീരനും യോദ്ധാവും ആയ ഒരു പരിശുദ്ധനാണു" എന്നു ദീർഘകാലം തിരുമേനിയുമായി ഇടപെട്ടിട്ടുള്ള ഡിസ്ട്രിക്ട് ജഡ്ജി മിസ്റ്റർ എ. പീലിപ്പോസു എത്രയോ വർഷങ്ങൾക്കു മുമ്പ് ഞങ്ങളോടു പറഞ്ഞ സംഗതിയും ഈ അവസരത്തിൽ പ്രസ്താവയോഗ്യമത്രെ അഗാധമായ ഭക്തിയുള്ളവർക്കു മാത്രം അനുഭവപ്പെട്ടുന്ന ചില ആത്മീയ സംഗതികൾ തിരുമനസ്സിലെ പ്രസംഗവും സംഭാഷണവും മൂലം ഗ്രഹിപ്പാനും ഞങ്ങൾക്കു ഇടയായിട്ടുണ്ട്. ജഡസംബന്ധമായ പ്രതിബന്ധങ്ങളിൽ നിന്നു് ഒഴിഞ്ഞിരിക്കയാൽ ഈ പരിശുദ്ധന്റെ ആത്മാവു സഭയുടെയും ഞങ്ങളുടെ ആശ്രമത്തിന്റെയും ഉന്നമനത്തിനായി പൂർവാധികം പ്രവർത്തിക്കുന്നു എന്നു സമാശ്വസിക്കട്ടെ. തിരുമനസ്സിലെ നിത്യശാന്തിക്കായി ഞങ്ങൾ പ്രാർത്ഥിച്ചുകൊള്ളുന്നു.

ഭക്തശിരോമണിയും മഹാശയനുമായിരുന്ന തിരുമേനി യാതൊരു സംഗതിക്കായി അവിട്ടത്തെ ആയുസ്സിനെ ബലിയർപ്പിച്ചുവോ—അതെ മലങ്കരസഭയുടെ ഉന്നമനത്തിനും അഭിമാന സംരക്ഷണത്തിനും സ്വാതന്ത്ര്യപരിപാലനത്തിനും വേണ്ടി—ആ കാര്യപ്രാപ്തിക്കായി തന്നെ തെക്കും വടക്കും ഉള്ള സമുദായാംഗങ്ങളായ നമ്മൾ എല്ലാവരും കക്ഷിമത്സരവും സ്വകാര്യവൈരാഗ്യങ്ങളും നീക്കി ഒത്തൊരുമിച്ചു പ്രയത്നിക്കാം. ഇതിലേക്കുള്ള ഒന്നാമത്തെ പദ്ധതി മലങ്കര സഭയിൽ സമാധാനം പുനഃ

സ്ഥാപിക്കുന്നതിനു എരിവോടുകൂടെ ഉത്ഘോഷിക്കയും തീവ്രമായി യത്നിക്കുകയും ചെയ്യുക എന്നുള്ളതാണ് തിരുമേനിയോടു നാമേവൎക്കുമുള്ള അകൈതവമായ സ്നേഹബഹുമാനാദരങ്ങളെ നിലവിൎത്തുന്നതിനുള്ള വഴിയും ഇതുതന്നെ. സഭയിലെ യുവതീയുവാക്കന്മാർ ഉണൎന്നു ഒരു പ്രത്യേക പ്രതിജ്ഞയോടുകൂടെ ഇതിനായി തങ്ങളെ പ്രതിഷ്ഠിക്കണമെന്നു സാദരം ഞങ്ങൾ അഭ്യൎത്ഥിച്ചുകൊള്ളുന്നു.

## മഹാച്ചരമം.

(സരസഗായക കവി കെ. എം. തരകൻ എം. ആർ. എസ്. എൽ.)

കേക

ഹാ! മലങ്കരെ! ദേവി! നിൻപ്രാണമരുത്തല്ലൊ
നിൎമ്മലാകാശത്തിലേക്കുയൎന്നിതിപ്പോളമ്മെ!
നീലവിണ്ടലത്തിലെത്താരരത്നാഭിരാമ-
മാലയിൽ,കൊരുത്തൊരുരത്നത്തെക്കൂട്ടിദൈവം.

സത്യത്തിൻസനാതനസ്മാരകോന്നതസ്തംഭം
ഭക്തിയാംസുമരന്ദമാരിവൎഷിച്ചമേഘം
ത്യാഗരശ്മികൾസദാവീശിയപൊൽപ്രദീപം
യാഗഭൂമിയിൽക്കണ്ടപുണ്യപാവകനാളം
വിജ്ഞാനമണിഭണ്ഡാഗാരമൂഴിയിലാരു-
മഞ്ജലികൂപ്പുംവേദസാരസാമോദവാതം
ലോകർതൻശക്തിയേയും,ബുദ്ധിചാതുര്യത്തെയും
ഹാ!കഷ്ടമപഹരിച്ചയ്യയ്യൊ!പൊയ്പോയല്ലൊ!

കദനം!മഹാഘോരകദനം,അപൂൎവ്വമാം
കഠിനക്കയ്യല്ലയൊചെയ്തതിന്നഖിലേശൻ?
ദൈവമെ,കൃപാവാരിരാശിയാണങ്ങെന്നല്ലൊ
ചൊൽവതുനിസ്സാരന്മാരു,ള്ളറിയാത്തമൎത്ത്യർ
എങ്ങനിൻദയ,നീയിന്നാഞ്ഞുവീശിയനീണ്ട-
ഖഡ്ഗംനിൻപുത്രിതന്റെചങ്കിൽതാഴ്ന്നിറങ്ങിപ്പോയ്
താന്തയാംസുറിയാനിസൽസഭാജനനിക്കി-

ന്നുണ്ടായവിപത്തിൽമാഗ്ഗത്താൽപാരീഹായ്യം.
തൻപ്രേമചൈതന്യത്തെപ്പോററിയകാന്തൻ,ഞങ്ങരം-
ക്കെപ്പൊഴുംഭവ്യാഹാരംതന്നതാതന്നിനൊങ്ങോ?
എന്നതിരമീനഷ്ടമെന്നഞങ്ങരംതൻശിര-
സ്സന്നമിച്ചീടും?കൺകാളെന്നതോന്നകണ്ടിടും?
ഞങ്ങരംതന്നുയിർപൊയ്‌പോയെങ്കിലുംജീവിക്കുന്നു
ഞങ്ങളിതാവീണ്ടുംപാപത്തിൻപാരമ്യത്താൽ.

II.

കണ്ണേ!നിനയ്ക്കാതെൻപേനയെക്കണ്ണീരിനാൽ
കണ്ണേ!നിജധീഭ്രതമാകാതെ,തളരാതെ,
ഹൃദ്രക്തമതിൽമുക്കിഞാൻകുറിക്കമീക്കാവ്യ
മെൻദുഃഖംതെല്ലെങ്കിലുംപോകവാൻശ്രമിക്കട്ടെ.

ഘോരപാപലയാഴീമജ്ജിതവസുന്ധരോ-
ദ്ധാരണംചെയ്തലോകരക്ഷകൻക്രിസ്തുദേവൻ
പാരതന്ത്ര്യപ്പിശാചിൻവക്ത്രത്തിൽപെട്ടസഭാ-
നാരിയേമോചിപ്പിച്ചീക്രിസ്തുവിൻസ്ഥാനപതി
ചെങ്കടൽത്തിരക്കരം,സ്വാതന്ത്ര്യസൗധത്തിൻെറ
ചുററിലുംകെട്ടപ്പെട്ടതുവെള്ളിക്കോട്ടയായും
വിസ്തൃതമാമറേബ്യൻസികതാടവീതലം
സ്വാതന്ത്ര്യസൗധത്തിൻെറപൂമലർമുററമായും
തൽപ്രദേശത്തിൽചാററിവീശിയചുടുവാത-
മുരംപ്രമോദോല്ലാദകസ്വാതന്ത്ര്യഗീതമായും
ഘാതക"അറബികരം"വിട്ടപ്പീരങ്കിയുണ്ട
സ്വാതന്ത്ര്യസൗധത്തിൻെറതാഴികക്കുടമായും
കാൽശതാബ്ദത്തെഘോരസമരമാ,മേടതൻ
കട്ടിക്കൂടിയോരുക്കൻമാർബിരംഭിത്തികയായും
യാതൊരുദിവ്യ,നല്ല,കാണപ്പെട്ടൊരുദൈവം
ചേതസ്സാംനേത്രംകൊണ്ടുകണ്ടുജീവിതംപോക്കി
അമ്മഹാൻജഗദൈകഭക്തനാഴിഗംഭീര-
നിമ്മഹിതലവാസമാഹന്ത!കൈവിട്ടിതോ?

### III.

സൂൎയ്യനച്ചസ്ഥനായി, പൗരസ്ത്യസഭയിലെ
സൂൎയ്യൻമുച്ചസ്ഥനായുൎവ്വീധരാതലം.
വെള്ളിയാഴ്ചയിൽ ലോകനായകൻ ദിവം പൂകി
വെള്ളിയാഴ്ചയിൽ സഭാഭാസ്വാനണഞ്ഞുപോയ്
ദേവസാമ്രാജ്യത്തിന്റെ സാൎവ്വഭൗമനാം ക്രിസ്തു—
ദേവനെസ്സഹായിപ്പാൻ മന്ത്രീന്ദ്രനില്ലായ്കയാൽ
അദ്ദേഹമാസ്ഥാനത്തേക്കന്നിതാനിയമിച്ചു
സിദ്ധനാം "ദീവന്നാസ്യോസ്" ഖ്യനാം വിഖ്യാതനെ
വാനവസൈന്യവ്യൂഹം വന്നാകമ്പടിസേവി—
ച്ചുന്നമേലാത്തൊരസ്ഥാനത്തിനെക്കൊണ്ടുപോയി
രൽപ്പള്ളിയാത്രയ്ക്കുംവ ലേനമുണ്ടാക്കീടൊല്ലാ;
മൽഭ്രാതാക്കളെ! നിങ്ങൾ, കണ്ണുനീർപ്പുഴകളാൽ
നിത്യാഭിവന്ദ്യ! താത! നിന്തിരുവടി വാഴ്ക
സത്യലോകത്തിൽ സ്ഥലം ഞങ്ങൾക്കായൊരുക്കുവാൻ
നിന്തിരുദിവ്യപാദമുദ്രകൾ ചുംബിച്ചെന്നും
പിന്തുടൎന്നീടാം ഞങ്ങളങ്ങയെ ഭക്തിപൂൎവം.

---

മലങ്കരയുടെ നി. വ. ദി. ശ്രീ.

## ഗീവറുഗീസ് മാർ ദീവന്നാസ്യോസ്

## മെത്രാപ്പോലീത്താ

തിരുമനസ്സുകൊണ്ട്.

---

(C. M. John M A. Puliyoor)

അക്ഷരസ്ഫടിക സങ്കാശതമാവും, ആദ്ധ്യാത്മിക വിദ്യാവിചക്ഷണനും, അദ്ധ്യക്ഷമധീരനും, അജയ്യയോദ്ധാവും, അദ്ഭുതവാഗ്ഘടനും, തൂലികാപ്രബലനും, കരഗ്രന്ഥലബ്ധിയും, സുറിയാനിഭാഷാപാരാവാരപാരംഗതനും, കാനോൻ വിദഗ്ദ്ധനും, ഭരണകാൎയ്യധുരന്ധരനും, നിയമവിശാരദനും, ഗംഭീരാശയനും ആയിരുന്ന നി. വ. ദി. ശ്രീ. മലങ്കരയുടെ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് 25 കൊല്ലത്തെ സഭാഭരണശേഷം ഈ

കുംഭമാസം 12-ാംനു- വെള്ളിയാഴ്ച പകൽ പന്ത്രണ്ടുകാൽ മണിക്കു കാലചക്രപരിവർത്തിയമർന്നു മലങ്കര സുറിയാനി സഭയെയും ഏതൽഗുണ കാംക്ഷികളെയും കദനജലധിയിൽ തള്ളിവിട്ടിരിക്കുകയാണല്ലോ. ഈ അത്യാഹിതംകൊണ്ടു നസ്രാണിസമുദായത്തിനെന്നല്ല ലോകത്തിനു ഒരു മഹാൻ നഷ്ടപ്പെടുക കൂടി ഉണ്ടായതു്.

ഇപ്പോൾ യശ്ശശരീരനായിരിക്കുന്ന ഈ മഹാരഥൻ 1858 ഒക്ടോബർ 31-ാംനു- പുരാതനമായ വട്ടശ്ശേരിൽ കുടുംബത്തിൽ സംജാതനായി. മാതൃവിദ്യാഭ്യസനവും ഏതാനുംകൊല്ലത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസവുംകഴിഞ്ഞു 1876 ഒക്ടോബർ 12-ാംനു- അക്കാലത്തു മലങ്കര എഴുന്നെള്ളിത്താമസിച്ചിരുന്ന മോറാൻമോർ പത്രോസ് തൃതീയൻ പാത്രിയക്കീസു ബാവാ തിരുമനസ്സിലെ അടുക്കൽനിന്നു ശെമ്മാശ്ശുപട്ടം ഏററു. അനന്തരം പരുമല കബറടങ്ങിയ പുണ്യാത്മാവായ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ നേതൃത്വത്തിൽ സുറിയാനി ഭാഷാഭ്യസനം നടത്തി. 1879 ഒക്ടോബർ 16-ാംനു- പൂർണ്ണശെമ്മാശ്ശുപട്ടവും അടുത്തയാണ്ടു ജനവരി 18-ാംനു- കശ്ശീശാസ്ഥാനവും സ്വീകരിക്കുകയുണ്ടായി. ഏതു സ്ഥാനത്തും അധിതിയനായി തീരണമെന്നുള്ള ആഗ്രഹം പ്രകൃത്യാ അദ്ദേഹത്തിൽ വിളങ്ങിയിരുന്നു. സുറിയാനിപഠനത്തിനായി പരുമല താമസിച്ച കാലത്തു ആ ഭാഷയിലും വേദശാസ്ത്രം ചരിത്രം എന്നിവയിലും അസാമാന്യ നൈപുണ്യം സമ്പാദിച്ചു ഗുരുവിന്റെ വാത്സല്യഭാജനമായിത്തീരുവാൻ അദ്ദേഹത്തിനു സാധിച്ചു. അതിനാൽ ആദ്യം പരുമലസിമ്മനാരിയിലും പിന്നെ കോട്ടയം സിറിയൻ സിമ്മനാരിയിലും ഒരു മൽപ്പാനായി നിയമിതനാകയും സ്തുത്യർഹമാംവണ്ണം കൃത്യനിർവഹണം ചെയ്യുകയും ചെയ്തു. അക്കാലത്തു "മലങ്കര മൽപ്പാൻ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാർ" എന്ന പേരിലാണു് അദ്ദേഹം അറിയപ്പെട്ടിരുന്നതു്, അക്കാലത്താണു സുറിയാനിസഭയുടെ അമൂല്യസ്വത്തായ "മതസംഗതി" എന്ന ഗ്രന്ഥം രചിക്കപ്പെട്ടതു. അങ്ങനെ ഇരിക്കുമ്പോൾ അദ്ദേഹത്തിന്റെ ശേഷിയും ശേമുഷിയുംകൊണ്ടു സന്തുഷ്ടനായ മലങ്കരയുടെ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (പുലിക്കോട്ടു മെത്രാച്ചൻ) തിരുമനസ്സുകൊണ്ടു അദ്ദേഹത്തെ എം. ഡി. സിമ്മനാരി ഹൈസ്കൂളിന്റെ പ്രിൻസിപ്പാളായി നിയമിച്ചു. അനന്യസാധാരണമായ ഗുണഗണങ്ങൾ പ്രസ്തുത സ്ഥാനത്തും പ്രത്യക്ഷപ്പെടുത്താൻ അദ്ദേഹത്തിനു നിഷ്പ്രയാസം കഴിഞ്ഞു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഏവംവിധമുള്ള സ്ഥാനങ്ങളാൽ വൈദികന്മാരും അത്മായരുമായി വമ്പിച്ച ശിഷ്യസമ്പത്തു അദ്ദേഹത്തിനു ലഭിച്ചു.

എം. ഡി. സിമ്മനാരിയിൽ പ്രിൻസിപ്പാളായി ജോലി നോക്കുമ്പോഴാണു 1903 നവംബർ 1-ാംനു- മെത്രാച്ചൻ ഇദ്ദേഹത്തിനു റമ്പാൻപട്ടം കൊടുത്തതു്. അധികകാലതാമസമെന്യേ നടന്ന മലങ്കര അസോസിയേഷനിൽ ഇദ്ദേഹത്തെ സെമ്മനാരി മാനേജർ പൗലോസുറമ്പാച്ച (പിന്നീടു മാർ കൂറിലോസു മെത്രാപ്പോലീത്താ) നോടു ഒന്നിച്ചു മെത്രാൻസ്ഥാനത്തേക്കു തെരഞ്ഞെടുക്കുകയും 1908 മെയ് 31-ാംനു- (കൊല്ലവർഷം 1083) യെരുശലേമിൽവെച്ചു മെത്രാൻസ്ഥാനത്തേക്കു അവരോധിക്കപ്പെടുകയും ചെയ്തു. അപ്പോഴത്തേതു് അദ്ദേഹത്തിന്റെ രണ്ടാം യെരുശലേം സന്ദർശനമായിരുന്നു, മാർ ഒസ്താത്തിയോസ

സ് ബാവായോടൊന്നിച്ച് ആ ആണ്ടിൽതന്നെ ഇവിടെ തിരിച്ചെത്തി, പുലിക്കോട്ടു വല്യമെത്രാച്ചന്റെ സഹായി എന്ന നിലയിൽ അദ്ദേഹം പിന്നെ കാര്യങ്ങൾ നടത്തിക്കൊണ്ടിരുന്നു. ൧൦൮൨ മിഥുനം ൨൯-ാംനു- പുലിക്കോട്ടുമെത്രാച്ചൻ കോട്ടയം ചെറിയപള്ളിയിൽവെച്ച് കാലധർമ്മം പ്രാപിക്കയാൽ അദ്ദേഹത്തിന്റെ ൩൦-ാം ദിവസം അടിയന്തിരത്തിനു ശേഷം മലങ്കര അസ്സോസിയേഷൻ കൂടി ഗീവറുഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കുകയും പാത്രിയർക്കീസിന്റെ അംഗീകാരപ്രകാരം ഓക്സിയോസ് ചൊല്ലി ഉയർത്തുകയും ചെയ്തു.

മലങ്കര സുറിയാനിസഭ ക്രിസ്തബ്ദം ഒന്നാം നൂറ്റാണ്ടിൽ തന്നെ സ്ഥാപിതമായതാണെങ്കിലും അതിനു അനേക ശതകങ്ങളിൽ ഒരു ഭരണഘടന ഇല്ലാതെ ഇരുന്നു. തന്നിമിത്തം അനേക അനിഷ്ടഫലങ്ങൾ അനുഭവിക്കാൻ ഇടയാകയും ചെയ്തിട്ടുണ്ട്. അങ്ങനെ ഇരിക്കുമ്പോഴാണ ൧൦൫൦-മാണ്ടു അന്ത്യോഖ്യായുടെ മോറാൻ മാർ പത്രോസ് പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു മലയാളത്തേക്കു എഴുന്നെള്ളുകയും മുളന്തുരുത്തി സുന്നഹദോസ് നടത്തി സുറിയാനിസഭയ്ക്കു ഒരു ഭരണഘടന ഉണ്ടാക്കുകയും ചെയ്തതു. പാത്രിയർക്കീസ് രക്ഷാധികാരിയും, മലങ്കര മെത്രാപ്പോലീത്താ പ്രസിഡണ്ടും, മറ്റുമെത്രാന്മാർ വൈസ്പ്രസിഡണ്ടന്മാരും, ഒരു സിക്രട്ടറിയും പ്രസിഡണ്ടു മെത്രാപ്പോലീത്താ ഉൾപ്പെടെ മൂന്നു ട്രസ്റ്റികളും, പള്ളിപ്രതിപുരുഷന്മാരും ആയ ഒട്ടുവളരെ ആളുകളും ചേർന്ന ഒരു അസോസിയേഷന്റെ ഭരണത്തിൽ സഭാകാര്യങ്ങൾ നടത്തണമെന്നാണ ഭരണഘടനയുടെ താൽപര്യം. ഈ അസോസിയേഷനാണ "മലങ്കര അസോസിയേഷൻ" എന്നു അറിയപ്പെടുന്നതു. പാത്രിയർക്കീസിനു മലങ്കര സഭയുടെ ലൗകീകകാര്യങ്ങളിൽ പ്രവേശനമില്ലെന്നുള്ളതും മുതൽസംബന്ധമായ കാര്യങ്ങൾ ട്രസ്റ്റികൾ യോജിച്ചു നടത്തണമെന്നുള്ളതും അസോസിയേഷൻ നിയമങ്ങളിൽ പ്രത്യക്ഷമായോ പരോക്ഷമായോ ഉൾപ്പെട്ടിട്ടുള്ളതാണ്.

മലങ്കര അസോസിയേഷന്റെ പുതിയ പ്രസിഡണ്ടായി അവരോധിക്കപ്പെട്ട മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മുറയ്ക്കു കാര്യങ്ങൾ നിർവഹിച്ചുവന്നു.

മലങ്കര മൽപ്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകളും, ധീരനും കർമ്മകുശലനും പ്രബലനും സ്വാധീനശക്തിയും ധനശക്തിയും തികഞ്ഞവനും ആയ സി. ജെ. കുര്യൻ അവർകളും കൂട്ടു ട്രസ്റ്റികളുമായിരുന്നു. ദൈനംദിനം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരുന്ന മലങ്കര സുറിയാനിസഭയിലേക്കു ടൈഗ്രീസിൽ ഒരു കാലത്തു സ്ഥിതിചെയ്തിരുന്ന പൗരസ്ത്യകാതോലിക്കാസിംഹാസനം മാറ്റിസ്ഥാപിച്ചു കിട്ടേണ്ടതിന്റെ ആവശ്യകതയും ഔചിത്യവും സഭാംഗങ്ങൾക്കു ബോധപ്പെട്ടുതുടങ്ങി. അക്കാലത്തു ഊട്ടിയിൽ എത്തിയിരുന്ന അബ്ദുള്ള പാത്രിയർക്കീസുബാവായെ കണ്ടു ഈ കാര്യം ഉണർത്തിക്കുന്നതിനായി മി: സി. ജെ. കുര്യൻ മുതലായ ഏതാനുംപേർ പോയിരുന്നതായും കേട്ടിട്ടുണ്ട്. അങ്ങനെ ഇരിക്കുമ്പോഴാണ് ആലപ്പുഴ ഉണ്ടായിരുന്ന ഒരു വസ്തു വിറ്റതു സംബന്ധിച്ചും മറ്റും ട്രസ്റ്റികൾ തമ്മിൽ വ്യക്തിപരമായ വിദ്വേഷം ആരംഭിച്ചു. ഈ മത്സരത്തിൽ മെത്രാപ്പോലീത്താ തിരുമേനി തനിച്ചും കൂട്ടുട്രസ്റ്റികൾ ഒന്നിച്ചും നിന്നു. ഇങ്ങനെ ട

സ്റ്ററികൾ തമ്മിൽ വൈസാരമില്ലാതിരിക്കുമ്പോഴാണ് 1085-ൽ അബ്ദെല്ലാ ദ്വിതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് മലയാളത്തു് എഴുന്നെള്ളിയതു്. ബാവാ തിരുമേനി പഴയസെമിനാരിയിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടുകയും ശീമക്കാർക്ക് മലങ്കരസഭയിൽ ലൗകികാധികാരംകൂടെ ലഭിക്കത്തക്കതുപോലെ ഭരണഘടന പരിഷ്ക്കരിക്കുവാൻ ശ്രമിക്കയും ചെയ്തു. എന്നാൽ കഠിനമായ എതിർപ്പ് ഉണ്ടാകയാൽ സുന്നഹദോസ് ശരിയായി നടക്കാൻ ഇടയായില്ല. അതിനുശേഷം മെത്രാന്മാർ എല്ലാവരും പാത്രിയർക്കീസിന്റെ ലൗകികാധികാരം കൂടെ സമ്മതിച്ചു് ഉടമ്പടി കൊടുക്കണമെന്നു പാത്രിയർക്കീസ് തിരുമേനി നിർബന്ധിച്ചു. അദ്ദേഹത്തിൽനിന്നു പട്ടമേററവരിൽ മലങ്കര മെത്രാപ്പോലീത്താ ഒഴികെ പല മെത്രാന്മാരും അക്കാലത്തും പിന്നീടുമായി ഉടമ്പടിക്കു സമ്മതിച്ചു. എന്നാൽ മലങ്കര സഭയുടെ സ്വാതന്ത്ര്യം സുപ്രസിദ്ധമായ റോയൽ കോർട്ടു വിധികളും കീഴ്നടപ്പുകളും വഴിയായി ശീമക്കാർക്കു തീറെഴുതി കൊടുക്കുന്നതു ന്യായമല്ലെന്നും സഭയുടെ ലൗകികവും ആദ്ധ്യാത്മികവും വൈദികവും ആയ ഉത്തരവാദി എന്ന നിലയിൽ താൻ അങ്ങനെയുള്ള അധർമ്മം ചെയ്കയില്ലെന്നും മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ശക്തിയുക്തം സവിനയം മറുപടി കൊടുത്തു. കൂട്ടട്രസ്റ്റികൾ രണ്ടുപേരും ബാവായുടെ ഭാഗം ചേർന്നു. അതോടുകൂടെ ബാവായുടെ ഭാഗത്തും മെത്രാപ്പോലീത്തായുടെ ഭാഗത്തും ആയി ആളുകൾ രണ്ടായി പിരിഞ്ഞു. അനുസരണക്കേടും മററും കാരണം പറഞ്ഞു 1086-ൽ പാത്രിയർക്കീസ് മെത്രാച്ചനെ മുടക്കി. മുറപ്രകാരം വിസ്താരം നടത്താതെയുള്ള മുടക്കു കാനോനികമല്ലെന്നും, സ്വാഭാവികനീതിക്കു വിരുദ്ധമാണെന്നും മെത്രാച്ചൻ വാദിച്ചു. ഇതുസംബന്ധിച്ചും വട്ടിപ്പണം വാങ്ങുന്നതിനുള്ള അവകാശം സംബന്ധിച്ചും ഇരുപതിൽപരം വർഷം വ്യവഹാരങ്ങൾ നടന്നു. രണ്ടു ഭാഗക്കാർക്കും ഉണ്ടായ ദ്രവ്യനാശവും ക്ലേശവും ദോഷഫലങ്ങളും വാചാമഗോചരങ്ങളത്രെ. പഴയസെമിനാരിയിൽനിന്നും മെത്രാപ്പോലീത്തായെ ഒഴിക്കാനായി കൂട്ടട്രസ്റ്റികൾ ചെയ്ത ശ്രമത്തിൽനിന്നും ഒന്നാമതായി ഒരു സമരിക്കേസ് ഉണ്ടായി. മുടക്കുകൊണ്ടു് മെത്രാപ്പോലീത്തായുടെ സ്ഥാനവും കൈവശവും നഷ്ടപ്പെട്ടിട്ടുള്ളതായി സിവിൽകോടതിയുടെ അവസാനവിധി ഉണ്ടാകുന്നതുവരെ അദ്ദേഹത്തിന്റെ യാതൊരു സ്ഥാനങ്ങളും കൈവശങ്ങളും നശിക്കുന്നതല്ലെന്നും അദ്ദേഹത്തിനുണ്ടായിരുന്ന കൈവശങ്ങൾ മേലാലും ഉണ്ടായിരിക്കുമെന്നും മററും അപ്പീലിൽ ഹൈക്കോടതി വിധിപ്രസ്താവിച്ചു. ഇതിനോടു അടുത്തു മെത്രാപ്പോലീത്താ അസ്സോസിയേഷൻ വിളിച്ചുകൂട്ടി പഴയ ട്രസ്റ്റികളെ മാററി പകരം രണ്ടുപേരെ തെരഞ്ഞെടുക്കുകയും ചെയ്തു. വട്ടിപ്പണത്തിന്റെ അവകാശം സംബന്ധിച്ചും മററും നടന്ന കേസിൽ ജില്ലാക്കോടതിയിൽവച്ചു് മെത്രാച്ചനു അനുകൂലമായ വിധി ഉണ്ടായി, എന്നാൽ അപ്പീലിൽ ബാവാകക്ഷിക്കു വിജയം സിദ്ധിച്ചു. എങ്കിലും ആ വിധികൊണ്ടു പ്രയോജനം ഉണ്ടായില്ല. പാത്രിയർക്കീസിൽനിന്നു സ്ഥാനവും അധികാരവും മററും ലഭിച്ചിരുന്ന മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിക്കു മലങ്കരസഭയുടെ ശരിയായ തിരഞ്ഞെടുപ്പും സ്വീകരണവും ഇല്ലാത്തതിനാൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായോ ട്രസ്റ്റിയോ അല്ലെന്നു അപ്പീൽവിധിയിൽ പ്രസ്താവിച്ചിരുന്നു. ക്രമപ്രകാ-

ശം അസോസിയേഷൻ വിളിച്ചുകൂട്ടിയാൽ മൂന്നിൽ രണ്ടു ഭാഗം ആളുകളും മെത്രാൻ ഭാഗക്കാർ ആയിരിക്കുമെന്നുള്ളതുകൊണ്ടു ബാവാഭാഗത്തിനു പൊതു അംഗീകാരം ലഭിച്ച ഒരു മെത്രാപ്പോലീത്താ ഉണ്ടാകാൻ പ്രയാസമായിരുന്നു. അതിനാൽ അപ്പീൽവിധിക്കു ശേഷം പുനരപ്പീൽ വരെയുള്ള ദീർഘകാലത്തേക്കു ബാവാഭാഗക്കാർ മൌനം ദീക്ഷിക്കുകയും അപ്പീൽവിധിയിൽ ശരിയായി മുടക്കപ്പെട്ടതായി വിധിക്കപ്പെട്ട മെത്രാപ്പോലീത്താ സമുദായസ്വത്തുക്കൾ കൈവശം വച്ചുകൊണ്ടിരിക്കയും ചെയ്തു. എന്നാൽ പുനരപ്പീലിൽ മെത്രാപ്പോലീത്തായുടെ മുടക്കു സ്വാഭാവിക നീതിക്കു വിരുദ്ധമായിട്ടുള്ളതാണെന്നും അതിനാൽ ഈ മുടക്കു സാധുവല്ലെന്നും മെത്രാപ്പോലീത്തായുടെ സ്ഥാനത്തിനോ അവകാശങ്ങൾക്കോ ഈ മുടക്കുകൊണ്ടു യാതൊരു ഭംഗവും നേരിട്ടിട്ടില്ലെന്നും കൂട്ടുട്രസ്റ്റികളെ ആക്കാനും നീക്കാനും ഉള്ള പരിപൂർണ്ണമായ അധികാരം മലങ്കര സഭയിലുൾപ്പെട്ട എല്ലാ പള്ളികൾക്കും നോട്ടീസു കൊടുത്തു കൂടുന്ന പള്ളിപ്രതിപുരുഷന്മാരുടെ പൊതുയോഗത്തിന്റെ ഭൂരിപക്ഷത്തിനുള്ളതാണെന്നും അങ്ങനെയുള്ള ഒരു പൊതുയോഗത്തിൽവച്ചു പഴയ കൂട്ടുട്രസ്റ്റികളെ മാററിയിട്ടുണ്ടെന്നും അതിനാൽ അവരുടെ ട്രസ്റ്റിസ്ഥാനം നഷ്ടപ്പെട്ടുപോയി എന്നു ഈ പൊതുയോഗത്താൽ പകരം തിരഞ്ഞെടുക്കപ്പെട്ട പാലപ്പള്ളിൽ പൌലോസുകത്തനാർ ചിറക്കടവിൽ കോര കൊച്ചുകോരുള എന്നിവർ ന്യായമായി തിരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികളാണെന്നും ഇവർ മൂന്നുപേരും യോജിച്ചു ട്രസ്റ്റുസ്വത്തുക്കൾ കൈവശം വച്ചുകൊണ്ടിരിക്കേണ്ടതാണെന്നും ഇവരുടെ രസീതു വാങ്ങിക്കൊണ്ടു കടിശികയുള്ളതും മേലാൽ ആണ്ടുതോറും കൊടുക്കേണ്ടതുമായ വട്ടിപ്പണം കൊടുക്കേണ്ടതാണെന്നും ഹൈക്കോടതിയുടെ അവസാനവിധി ഉണ്ടായി. ഈ വിധിയും സമരിക്കേസിലെ ഹൈക്കോടതി വിധിയും അനുസരിച്ചു ട്രസ്റ്റുസ്വത്തുക്കൾ മൂന്നു ട്രസ്റ്റികളുടെയും കൂട്ടുകൈവശത്തിൽ ഇരിക്കയാണു ചെയ്തിട്ടുള്ളതു്. പുതിയ കൂട്ടുട്രസ്റ്റികളിൽ ഒരാളായ കോര കൊച്ചുകോരുള മരിച്ചുപോയപ്പോൾ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി ഇ. ഐ. ജോസഫ് അവർകളെ പകരം ട്രസ്റ്റിയായി തിരഞ്ഞെടുത്തു. ഈ നിയമനത്തെപ്പററി യാതൊരു തക്കവും ഉണ്ടാകാതെ അദ്ദേഹം ന്യായമായി തിരഞ്ഞെടുക്കപ്പെട്ട ഒരു ട്രസ്റ്റിയാണെന്നു സമ്മതിക്കപ്പെടുകയും വട്ടിപ്പണം മൂന്നു ട്രസ്റ്റികളുംകൂടെ ഒപ്പിട്ടിട്ടുള്ള രസീതിന്മേൽ ആണ്ടുതോറും ഇവർക്കു കൊടുത്തുവരികയും ആണു ചെയ്തിട്ടുള്ളതു്. ഇതിനകം പഴയ ട്രസ്റ്റികളായിരുന്ന സി. ജെ. കുര്യൻ അവർകളും കോനാട്ടുമല്പാൻ അവർകളും അന്തരിച്ചുപോകയും ചെയ്തു. വട്ടിപ്പണം വാങ്ങി പഴയസെമിനാരി പുതുക്കുകയും മാർ ഏലിയാചാപ്പലിനോടു ചേർത്തു ഒരു വൈദിക കോളേജിനു കെട്ടിടം തീർക്കുകയും ചെയ്തു. ട്രസ്റ്റുസ്വത്തുക്കളിൽനിന്നുള്ള ആദായംകൊണ്ടു വൈദിക കോളേജ് നടത്തിവരുന്നു.

മെത്രാപ്പോലീത്തായെ അകാരണമായും അന്യായമായും മുടക്കിയശേഷം അബ്ദുള്ളാബാവാ മലയാളക്കരയിൽ താമസിക്കുന്ന കാലത്തുതന്നെ 1912-ൽ അന്ത്യോക്യായിൽനിന്നു മോറാൻമാർ അബ്ദേദ്മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസുബാവാതിരുമനസ്സുകൊണ്ടു മലങ്കരഎഴുന്നെള്ളി ഇദ്ദേഹം അബ്ദുള്ളാബാവാക്കുമുമ്പെ അന്ത്യോക്യായുടെ വിശുദ്ധ സിംഹാസനത്തിന്മേൽ വാണിരുന്ന വിശു

ഖ പിതാവും ടർക്കി ഗവണ്മെന്റ ഫർമാൻ പിൻവലിച്ചുകളകയാൽ ടർക്കിരാജ്യത്തുള്ള അധികാരം നഷ്ടപ്പെട്ടുപോയെങ്കിലും അതിന്റെ പുറത്തുള്ള പൌരസ്ത്യ സഭയുടെ പാത്രിയർക്കീസ് ആയി വാണുകൊണ്ടിരുന്ന സീനിയർ പാത്രിയർക്കീസും അദ്ദേഹത്തിന്റെ പട്ടത്വം സംബന്ധിച്ച് സ്വസമുദായത്തിനോ അന്യസമുദായങ്ങൾക്കോ സകാരണം ന്യൂനത പറയുവാൻ നിവൃത്തിയില്ലാത്തപ്രകാരം കാനോനികമായി സ്ഥാനമുള്ളയാളും ആയിരുന്നു. അദ്ദേഹം മെത്രാപ്പോലീത്തായുടെ മുടക്ക ന്യായരഹിതമാണെന്നു കൽപ്പിച്ച് അദ്ദേഹത്തെ അനുഗ്രഹിക്കയും മലങ്കര സഭയ്ക്കു എന്നേക്കും അഭിമാനസ്തംഭം ആകുന്ന കാതോലിക്കാസിംഹാസനം ഇവിടെ കൽപ്പിച്ചു അനുവദിക്കയും മേൽപട്ടക്കാരെ വാഴിക്കയും മററും ചെയ്തു. പുതുപ്പള്ളിക്കേസിലും പാലക്കുഴി പള്ളിക്കേസിലും അബ്ദേദ്മ്ശിഹായുടെ പട്ടത്വത്തിനു യാതൊരു ന്യൂനതയുമില്ലെന്നു തിരുവിതാംകൂർ കോടതിയിൽതന്നെയും വിധി ഉണ്ടായിട്ടുള്ളതാണ്. അങ്ങനെ മോറാൻമോർ അബ്ദേദ്മ്ശിഹായാൽ സംസ്ഥാപിതമായ പൌരസ്ത്യ കാതോലിക്കാസിംഹാസനത്തിന്മേൽ ഇപ്പോൾ മൂന്നാമത്തെ വ്ലൂഖ പിതാവാണ് എഴുന്നരുളുന്നത്. അതാതു കാലത്ത് വാണിട്ടുള്ള കാതോലിക്കാബാവാന്മാരാലും അബ്ദേദ്മ്ശിഹായാൽ വാഴിക്കപ്പെട്ട മേൽപട്ടക്കാരാലും പട്ടം കൊടുക്കപ്പെട്ട വൈദികന്മാരും അവരിൽനിന്നു വി. കൂദാശകൾ കൈക്കൊണ്ടിട്ടുള്ള ജനങ്ങളും ആണ് ഇപ്പോൾ മലങ്കര സഭയുടെ ഭൂരിഭാഗം ആളുകൾ.

വട്ടിപ്പണക്കേസിന്റെ ഹൈക്കോടതിവിധി മെത്രാപ്പോലീത്തായ്ക്കു പ്രതികൂലമായി ഉണ്ടായപ്പോൾ സ്വസമുദായത്തിൽപെട്ടവരും അന്യസമുദായത്തിൽപെട്ടവരും ആയ ശത്രുക്കൾ അദ്ദേഹത്തെ പരിഹസിക്കയും ചില സമുദായക്കാർ സമുദായപരിവർത്തനം ചെയ്യുന്നതിനു അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കയും ചെയ്തു. എന്നാൽ ആ ഗംഭീരാശയൻ അശേഷം അധൈര്യപ്പെടാതെ ഗതി തുടർന്നു പോകയാണുചെയ്തത്.

ആദിമുതൽ പല രാജിആലോചനകൾ അദ്ദേഹം നടത്തിട്ടുണ്ട്. അബ്ദല്ലാപാത്രിയർക്കീസിന്റെശേഷം സിംഹാസനാരൂഢനായ മോറാൻമോർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസുബാവാ ഔദ്യോഗികമായി മലങ്കര സഭമേൽ പാത്രിയർക്കാധികാരമുള്ള ആളല്ലെങ്കിലും വല്ലവിധത്തിലും സഭയിൽ സമാധാനം ഉണ്ടാക്കാനായി സന്ധിക്കാനും അഭിമുഖമായി പറയുന്നതിനായി മെത്രാപ്പോലീത്താ തിരുമേനി തന്റെ വാർദ്ധക്യകാലത്തു 1923-ൽ ഒരു ശീമയാത്ര കഴിച്ചു. കാലവൈപരീത്യത്താൽ അതുകൊണ്ടും അവസാനമായി പ്രയോജനം ഉണ്ടായില്ല. അനന്തരം ഏലിയാസ് ബാവാ തിരുമനസ്സുകൊണ്ടു മലങ്കര എഴുന്നെള്ളി ആലുവായിൽവെച്ചു മെത്രാപ്പോലീത്തായും ബാവായും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. അധികം താമസിയാതെ മെത്രാപ്പോലീത്തായുടെ മുടക്ക തീർത്തിരിക്കുന്നതായി ബാവാ പ്രഖ്യാപനം ചെയ്തു. മുടക്ക അസാധുവാണെന്നു അബ്ദേദ്മ്ശിഹാബാവാ കൽപ്പിക്കയും മെത്രാപ്പോലീത്തായെ അനുഗ്രഹിക്കയും ചെയ്കയും ഹൈക്കോടതി അവസാനതീരുമാനം ചെയ്കയും ചെയ്തശേഷം ഇങ്ങനെ ഒരു മുടക്ക തീർക്കലിന്റെ അർത്ഥവും പ്രയോജനവും അജ്ഞാതമാണ്. മെത്രാ

പ്പോലീത്താ അതൊന്നും ഫലിതമായിട്ടു വകവെച്ചോള്ളു. സഭയിലെ കുഴപ്പങ്ങൾ പരിഹരിക്കാനായി ഇൻഡ്യാ വൈസ്രോയി ഇർവിൻപ്രഭു അവർകളുടെ ഉത്സാഹത്തിലാണ് ഏലിയാസ്ബാവാ ഇവിടെ എഴുന്നെള്ളിയതു്. എങ്കിലും അദ്ദേഹത്തിന്റെ ഉദ്ദേശങ്ങൾ ഒന്നും സാധിക്കുന്നതിന് ഇടയാകാതെ ഓമല്ലൂർവെച്ചു കാലംചെയ്കയാണ് ഉണ്ടായതു്.

പാത്രിയർക്കീസുബാവാ മുടക്കു ചെയ്തതായി ബാവാകക്ഷക്കാർ പറയുന്ന തിയതിക്കു മുമ്പും പിമ്പും മെത്രാപ്പോലീത്താ കാതോലിക്കാബാവാ മുതലായവരുമായി വൈദികകർമ്മങ്ങളിലും മറ്റും കൂടിച്ചേർന്നുവരികയായിരുന്നു. ബാവാകക്ഷക്കാരുടെ ദൃഷ്ട്യാ ശരിയായ പൌരോഹിത്യം സിദ്ധിച്ചിട്ടില്ലാത്ത കാതോലിക്കാബാവാ മുതലായ മേൽപട്ടക്കാരോടുകൂടി ഇപ്രകാരം ദിവ്യകർമ്മങ്ങളിൽ ഒരുമിച്ചു ചേർന്നുനടന്നതു ഗൌരവതരമായ തെറ്റായിരിക്കുന്നു എന്നും അതിനാൽ സ്ഥാനത്തിന് വിശേഷാലൊരു അയോഗ്യതകൂടെ ഉണ്ടായിട്ടുണ്ടെന്നു പുതിയ വട്ടിപ്പണക്കേസിലും പഴയ വട്ടിപ്പണക്കേസിലെ അവസാന വിധിയുടെ ശേഷം മാർ യൂലിയോസ് മെത്രാച്ചൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ സസ്പെൻഡ ചെയ്തിരിക്കുന്നതായി അയച്ച രജിസ്റ്റർ എഴുത്തിലും മറ്റും അനേകപ്രാവശ്യം ശക്തിപൂർവം വാദിച്ചിട്ടുള്ളതാണ്. കൂടാതെ ഇതിനകം നടന്നിട്ടുള്ള മലങ്കര അസോസിയേഷനിൽ കാതോലിക്കാബാവായും മറ്റു മേൽപട്ടക്കാരും യഥാക്രമം രക്ഷാധികാരിയും ഉപാദ്ധ്യക്ഷന്മാരും ആയി ഇരിക്കയും അപ്രകാരം മിനിട്ട്സു എഴുതി വട്ടിപ്പണം വാങ്ങാൻ ഹാജരാക്കയും ചെയ്തിട്ടുണ്ട്.

ഏലിയാസു പാത്രിയർക്കീസിനു ശേഷം പാത്രിയർക്കീസായി അവരോധിക്കപ്പെട്ടിരിക്കുന്ന മോറാൻ മോർ അപ്രേം സേവേറിയോസുബാവാ തിരുമേനിക്കും മലങ്കര സഭമേൽ ഉള്ള അധികാരം അദ്ദേഹത്തിന്റെ പൂർവ്വഗന്മാരെപ്പറ്റി മേൽപറഞ്ഞിട്ടുള്ളതുപോലെ മാത്രമാണ്. എന്നാൽ അദ്ദേഹം വിശാലമനസ്കനും സമാധാനപ്രിയനും ആണെന്നാണ് അറിയുന്നതു്. കാതോലിക്കായും പാത്രിയർക്കീസും അന്യോന്യം സ്വീകരിച്ചു സമാധാനം പുനഃസ്ഥാപിക്കുന്നതിന് പാത്രിയർക്കീസിനു വൈമനസ്യം ഇല്ലാത്തപ്രകാരമാണ അദ്ദേഹവുമായി അഭിമുഖസംഭാഷണം നടത്തിയവരോടു അദ്ദേഹം കൽപിച്ചതായി അറിയുന്നതു.

ബാവാകക്ഷത്തുള്ള നേതാക്കന്മാർക്കു വിസമ്മതമില്ലായിരുന്നാൽ എല്ലാം ശരിയാകുമായിരുന്നു. അതിലേക്കു ബാവായുടെ കൽപ്പനപ്രകാരമാണ് അടുത്ത കാലത്തു് മാർ അത്താനാസ്യോസ് തിരുമേനി വല്യതിരുമേനിയെ വന്നു കണ്ടതു് എന്നാണ് അറിയുന്നതു്. വിവരം അറിഞ്ഞു വലിയ മെത്രാച്ചൻ വളരെ സന്തോഷിച്ചിരിക്കാൻ ഇടയുണ്ട്. എന്നാൽ കൂടിക്കാഴ്ച വളരെ നിരാശാജനകമായിരുന്നതിൽ മെത്രാച്ചനു പൊടുന്നനവെ ഏറെ വേദന ഉണ്ടായതായി ഊഹിക്കാം. പെട്ടെന്നുതന്നെ അദ്ദേഹം രോഗശയ്യാവലംബി ആകയും ചെയ്തു. അന്യസമുദായക്കാരും മതസ്ഥരും ആയ പ്രമാണികൾ മെത്രാപ്പോലീത്തായെ രോഗശയ്യയിൽ വന്നു സന്ദർശിച്ചെങ്കിലും ബാവാകക്ഷത്തെ ഒരു തിരുമേനിയെങ്കിലും അതിനു ഒരു സൗകര്യം ഉണ്ടാക്കാഞ്ഞതു അത്ഭുതകരം തന്നെ. സുപ്രസിദ്ധന്മാരായ ഭിഷഗ്വരന്മാരുടെ അഭിപ്രായമനുസരിച്ചു രോഗനിവാരണശുശ്രൂഷ

കൾ നടത്തികൊണ്ടിരുന്നു. കാതോലിക്കാബാവാ തിരുമേനിയും മററു മൂന്നു മേൽപ്പട്ടക്കാരും ആത്മീയമായ സകല ആവശ്യങ്ങളും നടത്തുകയും സദാ പ്രാർത്ഥിച്ചുകൊണ്ടു സമീപെ സ്ഥിതിചെയ്കയും ചെയ്തിരുന്നു. ഈ മഹാസ്ഥാനിക സമരം പൂർണ്ണമായി അവസാനിച്ചുകാണുവാൻ ഇടയായില്ലെങ്കിലും ട്രഫാൾഗറിൽ വച്ചു മരണം പ്രാപിച്ച നെൽസന്റെ സ്ഥാനമാണ് അദ്ദേഹത്തിനുള്ളതു. പൂർണ്ണവിജയത്തിനുള്ള സകല ചുററുപാടുകളും പൂർത്തി ആയിരിക്കയാണ്. "ദൈവത്തിനു സ്തുതി, ഞാൻ കൃതകൃത്യനായിരിക്കുന്നു" എന്നു സമാശ്വസിക്കാൻ അദ്ദേഹത്തിനു എല്ലാ സാഹചര്യങ്ങളും അനുകൂലമായി തീർന്നു. 13-ാംനു- ശനിയാഴ്ച വി: കുർബാനാനന്തരം കുന്നംകുളം പഴഞ്ഞിമുതൽ തിരുവനന്തപുരം വരെയുള്ള എല്ലാ പള്ളികളിലെയും പ്രതിപുരുഷന്മാരുടെയും അനേകശതം പട്ടക്കാരുടെയും സാന്നിദ്ധ്യത്തിൽ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു മററു തിരുമേനിമാരുടെ സഹകരണത്തോടെ പഴയസെമിനാരി പള്ളിയിൽ മദ്ബഹായ്ക്കു തെക്കുവശം തയ്യാർചെയ്ത കബറിൽ ഈ വന്ദ്യപിതാവിന്റെ ശരീരം അത്ഭുതപൂർവമായ പ്രതാപത്തോടെ സംസ്കരിച്ചു. നിര്യാതനായ മഹാപുരുഷന്റെ കൃത്യനിഷ്ഠ, സമയനിഷ്ഠ, നിഷ്കാപട്യം, അഭിപ്രായദാർഢ്യം, അഗാധദൈവഭക്തി എന്നിവ ആശ്ചര്യതരമാണ്. ജീവാപായം പോലും നേരിടത്തക്കവണ്ണം സഭയിൽ ആഭ്യന്തരകലഹം വർദ്ധിക്കയും വ്യവഹാരങ്ങൾ അഹമഹമികയാ പൊന്തിവരികയും ചെയ്തപ്പോഴും തിരുമനസ്സുകൊണ്ടു യാമപ്രാർത്ഥനകളും നോമ്പുകളും വേദപുസ്തകത്തിലെ മൂന്നദ്ധ്യായങ്ങളുടെ വായനയും നിർവിഘ്നം നടത്തിയിരുന്നു. എഴുത്തുകുത്തുകളിൽ ഇത്ര കണിശം പാലിച്ചിട്ടുള്ള ആളുകൾ ചുരുക്കമത്രെ. ആരെങ്കിലും ഒരു കത്തയച്ചാൽ അതു കിട്ടുന്ന ദിവസംതന്നെ മറുപടി എഴുതണമെന്നുള്ളതു നിർബന്ധമായിരുന്നു. ഒരു കാര്യത്തെപ്പററി തിരുമേനി ഗാഢമായി ആലോചിച്ചു ഒരു അഭിപ്രായം രൂപീകരിച്ചു കഴിഞ്ഞാൽ ആ അഭിപ്രായം ശരിയാണെന്നു ബോദ്ധ്യമുള്ള കാലത്തോളം എന്തു കഷ്ടനഷ്ടങ്ങൾ സഹിച്ചും ജീവൻ നഷ്ടപ്പെടുത്തേണ്ടിവന്നാലും ആ അഭിപ്രായം പുലർത്തുകതന്നെ ചെയ്യുമായിരുന്നു. അവിടുത്തെ അഭിപ്രായം തെററാണെന്നു മററുള്ളവർ തെളിയിച്ചുകൊടുക്കുന്നതു പൂർണ്ണസന്തോഷവും സമ്മതവും ആയിരുന്നുതാനും. തന്റെ അഭിപ്രായംനിമിത്തം മററുള്ളവർക്കു ഹാനി വരാതിരിക്കണമെന്നും ആഗ്രഹമുണ്ടായിരുന്നു. ഈ രണ്ടു മനോഗതികളുംകൂടി സംഘട്ടനമുണ്ടായിട്ടുള്ളപ്പോൾ "നാം ഒഴിഞ്ഞേക്കാം; നിങ്ങളുടെ ഇഷ്ടംപോലെ ചെയ്തുകൊള്ളുവിൻ, നമ്മുടെ അഭിപ്രായം വിട്ടു ഒന്നും ചെയ്വാൻ നമ്മെക്കൊണ്ടു സാധിക്കുകയില്ല" എന്നു കല്പിക്കുമായിരുന്നു. ഈ നിഷ്ഠകളും അഗാധദൈവഭക്തിയും അന്യന്മാരുടെ മുമ്പാകെ പ്രദർശിപ്പിക്കാതിരിക്കണമെന്നു വളരെ നിർബന്ധവും അവിടുത്തേക്ക ഉണ്ടായിയിരുന്നു. മലങ്കര സുറിയാനി സഭാംഗങ്ങൾ എല്ലാം അവരവരുടെ കടമ നിറവേററണമെന്നു അദ്ദേഹം ആഗ്രഹിക്കുന്നു. ഇനിയുമെങ്കിലും ഇരുകൂട്ടത്തിലെയും നേതാക്കന്മാർ സമാധാനാർത്ഥം നിഷ്കളങ്കം യത്നിക്കട്ടെ.

---

# കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ചെയ്ത പരമപ്രസംഗം.

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, നമ്മുടെയിടയിൽനിന്നു വാങ്ങിപ്പോയിരിക്കുന്ന ഈ വിശുദ്ധപിതാവിന്റെ കബറടക്കശുശ്രൂഷയിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുന്നതിനായി വന്നുകൂടിയിരിക്കുന്ന നിങ്ങളോട് അദ്ദേഹത്തെക്കുറിച്ച് സ്വല്പം സംസാരിക്കുന്നത് അനുചിതമായിരിക്കയില്ലല്ലോ. ലോകപ്രകാരം നോക്കുന്നതായാലും അദ്ദേഹം ഒരസാധാരണ മനുഷ്യൻ ആയിരുന്നു എന്നുള്ളത് എല്ലാവരും സമ്മതിക്കുമെന്നു നാം വിശ്വസിക്കുന്നു. കണ്ടിട്ടോ കേട്ടോ അദ്ദേഹത്തെ അറിഞ്ഞിട്ടുള്ള നാനാജാതിമതസ്ഥന്മാരായ എല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു പരമാർത്ഥമാണിത്. അദ്ദേഹം ഒരു അഗാധ ബുദ്ധിമാനും, വലിയ [illegible], മഹാപണ്ഡിതനും, ധീരയോദ്ധാവും, അചഞ്ചലചിത്തനും ആയിരുന്നു. എത്രയും വിഷമമേറിയ ഒരു ഘട്ടത്തിൽക്കൂടി വിജയപൂർവ്വം അദ്ദേഹം സഭയെ മുമ്പോട്ടു നയിച്ചു. പരാജയത്തിൽപോലും ധൈര്യസമേതം പോരാടി വിജയം സമ്പാദിച്ചു. അദ്ദേഹത്തിനു സമനായി നമ്മുടെയിടയിൽ ആരുള്ളൂ? ജീവിച്ചിരുന്നപ്പോൾ അദ്ദേഹം ഒരു സിംഹക്കുട്ടിതന്നെ ആയിരുന്നു. സ്വതസിദ്ധമായ ഗാംഭീര്യത്തോടും ശോഭയോടുംകൂടിതന്നെ അദ്ദേഹം ഇപ്പോഴും സ്ഥിതിചെയ്യുന്നു എന്നു അവിടത്തെ മൃതശരീരം കണ്ടാൽ ആർക്കും തോന്നുകയില്ലയോ?

ബാലസിംഹത്തിനു മുട്ടുണ്ടായേക്കാം, എന്നാൽ അദ്ദേഹത്തിനു ഒരിക്കലും ഒരു കുറവും ഉണ്ടായിട്ടില്ല. എന്തെങ്കിലും



---

* കാലം ചെയ്ത നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശവസംസ്കാരശുശ്രൂഷാമദ്ധ്യേ (ശനിയാഴ്ച) പൗരസ്ത്യകാതോലിക്കാ നി. വ. ദി. മ. ശ്രീ. മോറാൻ മോർ ബസ്സേലിയോസ്ബാവാ തിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗം.

ഇല്ലാതിരുന്നു വിഷമിപ്പാൻ അദ്ദേഹത്തിനു ഇടയായിട്ടില്ല. ദൈവത്തെ ആശ്രയിക്കുന്ന നീതിമാന് ഒരിക്കലും മുട്ടുണ്ടാകയില്ലല്ലൊ. മരണനിഴലിൻ താഴ്‌വരയിൽക്കൂടി നടക്കേണ്ടിവന്നപ്പോഴും അദ്ദേഹത്തിന് ആളുകളും പണവും ലോഭംകൂടാതെ ഉണ്ടായിരുന്നു. രോഗക്കിടക്കയിലും ഒരു കുറവും അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നില്ല. എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിൽ ആയിരുന്നു. ചികിത്സയ്ക്കും പരിചരണത്തിനും യാതൊരു കുറവും ഇല്ലായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാർ തന്നെയാണു ചികിത്സകൾ നടത്തിയത്. അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. അദ്ദേഹത്തിനെ കാണേണ്ടവരും അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് അദ്ദേഹത്തെ സന്ദർശിച്ചു. മേല്പട്ടക്കാരായ ഞങ്ങളും അനേകം പട്ടക്കാരും സദാ കൂടെയുണ്ടായിരുന്നു. കന്തീലാ ശുശ്രൂഷ നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടു കൂടെത്തന്നെ അദ്ദേഹം അതിൽ സംബന്ധിച്ചു. കരിശുവരയ്ക്കേണ്ട സമയങ്ങളിലൊക്കെയും അദ്ദേഹം തന്നത്താൻ അപ്രകാരം ചെയ്യുന്ന മാത്രമല്ല, ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെതന്നെ, ക്രമപ്രകാരം ചുറ്റുംനിന്നവരെ "റൂശ്മാ" ചെയ്തനുഗ്രഹിച്ചു. മരണശേഷവും അദ്ദേഹത്തിനു എന്തെങ്കിലും കുറവുണ്ടോ? ഒരുവൻ ലോകത്തിൽ എത്ര മഹാനായി ജീവിച്ചാലും അവന് ഉചിതമായ കബറടക്കം ലഭിക്കാതിരുന്നാൽ അവൻ അലസിപ്പോയ ഗർഭപിണ്ഡത്തിനു സദൃശനാണെന്നു മഹാജ്ഞാനിയായ ശലോമോൻ പറഞ്ഞിരിക്കുന്നു. ആകയാൽ യോഗ്യമായ കബറടക്കമെന്നുള്ളതു നിസ്സാര കാര്യമല്ല. നമ്മുടെ ഈ വിശുദ്ധ പിതാവിനു ആ ഭാഗ്യവും അധീനമായിരിക്കുന്നു. ഇത്രയധികം പട്ടക്കാരും, ശെമ്മാശ്ശന്മാരും, അത്മേനികളും ഏതെങ്കിലും ഒരു കബറടക്ക ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളതായി നമുക്കു അറിവില്ല. ഇതുസംബന്ധിച്ചുള്ള സന്നാഹങ്ങളും ക്രമീകരണങ്ങളും എത്രയോ ഉപരിയായിരിക്കുന്നു. ഒരു രാജർഷിക്കുചിതമായവിധംതന്നെ അദ്ദേഹത്തിനു അതും സാധിച്ചിരിക്കുന്നു. ലോകപ്രകാരം നോക്കുന്ന പക്ഷവും അദ്ദേഹം ഒരു മഹാൻതന്നെ ആയിരുന്നു. തോൽവികളിൽപോലും നിരാ

ശക്രടാതെ സധൈര്യം പോരാടി ജയഘോഷം കൊണ്ടിട്ടുള്ളവനാണു്. ഒരു കുറവും അദ്ദേഹം അനുഭവിക്കേണ്ടിവന്നിട്ടില്ല.

ആത്മീയപ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കുറയും കുറവും ഇല്ലാത്തവനും ആയിരുന്നെന്നാണു നമ്മുടെ അഭിപ്രായം. പലർക്കും അതു അറിയുന്നതിനു സാധിച്ചിട്ടില്ല. കാരണം, അദ്ദേഹം അതു അന്വേഷംഭാവിക്കുന്നോയാളല്ലായിരുന്നു എന്നുള്ളതാണു. നമ്മുടെ കർത്താവു് ഉഗ്രമായി ശപിച്ചിട്ടുള്ള കപടഭക്തിയുടെ നിഴൽപോലും അദ്ദേഹത്തിൽ ഇല്ലായിരുന്നു. നമ്മൾ ആരോടടുത്തു ഇടപെടുന്നുവോ അവരുടെ ജീവിതരഹസ്യങ്ങൾ നമുക്കു ഗ്രഹിപ്പാൻ സാധിക്കുന്നതാണല്ലൊ. നാം ചെറുപ്പം മുതൽ അദ്ദേഹത്തോടുകൂടെ താമസിച്ചിട്ടുള്ളവനും അടുത്തു പെരുമാറിയിട്ടുള്ളവനും അത്രെ. ദൈവത്തിനു ഇഷ്ടമുള്ള നടപടികളല്ലാഞ്ഞ അദ്ദേഹത്തിന്റെ ആത്മീയ ജീവിതത്തിൽ നാം കണ്ടിട്ടില്ല. ആത്മീയ കാര്യങ്ങളിൽ അദ്ദേഹം എത്രയും ക്രമവും നിഷ്ഠയും ഉള്ളവനായിരുന്നു എന്നതിനു നാം ദൃക്സാക്ഷിയാണു്. നിത്യവുമുള്ള വേദവായന, യാമങ്ങൾ തോറും—വിശിഷ്യ പാതിരാത്രിക്കുപോലും—ഉള്ള നമസ്ക്കാരങ്ങൾ, നോമ്പാചാരം എന്നിവ ഒക്കെയും കഴിഞ്ഞ വെള്ളിയാഴ്ച പ്രഭാതം വരെ നിർവിഘ്നം അദ്ദേഹം അനുഷ്ഠിച്ചുവന്നു. രോഗശയ്യയിലായി സംസാരശക്തി ക്ഷയിച്ചിട്ടും യാമങ്ങളിൽ അദ്ദേഹം കുരിശു വരച്ചു നമസ്ക്കരിക്കുമായിരുന്നു. വിശുദ്ധ സഭയുടെ വിശ്വാസാചാരങ്ങളെപ്പറ്റിയുള്ള അറിവിൽ അദ്ദേഹം അദ്വിതീയനായിരുന്നതുപോലെ തന്നെ അവയുടെ അനുഷ്ഠാനങ്ങളിലും ഒട്ടും പിന്നോക്കമായിരുന്നില്ല. സൂറിയാനിഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ അദ്ദേഹത്തെപ്പോലെ ഓർമ്മശക്തിയോടുകൂടിയ പാണ്ഡിത്യം മററാർക്കുള്ളു? അദ്ദേഹം ഒരു വലിയ മല്പാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണു്. അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നതു അത്ഭുതകരമായിരിക്കുന്നു. വലിയ നോമ്പിലെ ആദ്യ ശനിയാഴ്ചയായ ഇന്നു-ഭൂലോകമല്പാനായ മാർ അപ്രേമിന്റെ ഓർമ്മദിവസമായ ഇന്നു്-മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരി

ക്കന്നു. നമ്മുടെ കൎത്താവിനുവേണ്ടി രക്തസാക്ഷിമരണം മരിച്ച മാർ തേവോദോറോസ് സഹദായുടെ ഓമ്മദിനമായ ഇന്ന്, കൊല്ലപ്പെട്ടു സഹദാ എന്ന പേരിനർഹതയില്ലെങ്കിലും അതുപോലെയുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിക്കയാൽ ഒരു "മൌദ്യോനോ" എന്ന നാമത്തിനു യോഗ്യനായിത്തീന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്നു മാത്രമല്ല വലിയ നോമ്പിൽ ശനി, ഞായർ ഈ ആഴ്ചകൾ ഒഴിച്ചുള്ള ദിവസങ്ങളിൽ വിശുദ്ധ കർബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടു ദിവസങ്ങളിൽ അൎപ്പിക്കണമെന്നു നിർബന്ധവുമാണ്. അദ്ദേഹം മരിച്ചുപോയി എന്ന വാൎത്ത എങ്ങനെയൊ പ്രചരിച്ച മിനിയാന്നു അദ്ദേഹം കാലംചെയ്തിരുന്നെങ്കിൽ വി. കർബൊനാനന്തരം സംസ്ക്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനു നഷ്ടപ്പെട്ടമായിരുന്നു. അദ്ദേഹത്തിൻെറ വേർപാടു എത്രയും ശാന്തമായിരുന്നു. യാതൊരു ചേഷ്ടയൊ ഗോഷ്ടിയൊ കൂടാതെ നാഴികമണിയുടെ പെൻഡുലം ചലനരഹിതമാകുന്നതുപോലെ ആണു് അദ്ദേഹത്തിൻെറ ശ്വാസം നിന്നതു്. അതിനു വളരെ മുമ്പു മുതൽ ഞങ്ങൾ പ്രത്യേക പ്രാൎത്ഥനകളും ഗാനങ്ങളും ചൊല്ലിക്കൊണ്ടിരുന്നു. വിശ്വാസപ്രമാണം ചൊല്ലിത്തീന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക മ്ശിഹാതമ്പുരാൻ ലോകരക്ഷയ്ക്കുവേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ നാഴികയിലും അദ്ദേഹം കൎത്താവിൽ നിദ്രപ്രാപിച്ചു. കൂടാതെ ഒരാൾ മരിച്ചാൽ അതിൻെറ മൂന്നു, ഒൻപതു്, മുപ്പതു് എന്നീ ദിവസങ്ങളിൽ ആ ആൾക്കുവേണ്ടി വി. ബലി അർപ്പിക്കണമെന്നാണല്ലൊ സഭയുടെ കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലംചെയ്തതുകൊണ്ടു മേല്പറഞ്ഞ മൂന്നു ദിവസമിലും നമ്മുടെ സഭയിലുള്ള സകല പള്ളികളിലും കർബാനയിൽ അദ്ദേഹത്തെയും ഓക്കുന്നതിനു സൌകര്യമുണ്ടായിരിക്കുന്നു. ഇവയൊക്കെയും അത്ഭുതകരമല്ലയൊ? ദൈവത്തിൻെറ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണു തിരിച്ചറിയേണ്ടതു്. ആകയാൽ ഇദ്ദേഹത്തിൻെറ മരണംമൂലം നമ്മുടെ സഭയ്ക്കു് ഒരു വലിയ പുണ്യവാളൻ നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്നു ന

ത്തിൽ നിന്നു് പിരിഞ്ഞുപോയിരിക്കുന്നു. നമ്മുടെ വലിയ മെത്രാപ്പോലീത്താ ഇന്നു കാലം ചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവു് ഇന്നു എടുത്തുകൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും ഇസ്രായേലിൽ ഒരു വലിയ രാജാവു് ഇന്നു വീണിരിക്കുന്നു. അവർക്കെന്നപോലെ നമുക്കും ഇതൊരു സന്താപ ദിനമാണു്. ഇതുവരെ അദ്ദേഹം നാമേവരെയും തന്റെ ചിറകുകളിൻകീഴിൽ കാത്തുകൊണ്ടു. അദ്ദേഹം നമ്മോടു സഹതാപമുള്ളവനാകയാൽ ദൈവസന്നിധിയിൽ നമുക്കുവേണ്ടി മുട്ടിപ്പായി മദ്ധ്യസ്ഥത നടത്തുമെന്നു നമുക്കു സമാശ്വസിക്കാം. നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലുതാണല്ലോ. അദ്ദേഹം ഏറ്റെല്ലാം തത്വങ്ങളെയും പ്രമാണങ്ങളെയും മുൻനിർത്തി പോരാടിയോ, അവയെ സംരക്ഷിച്ചുപോരേണ്ട കടമ നാമേവർക്കും ഉണ്ടു്. "നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എന്റെ കല്പനകൾ അനുഷ്ഠിപ്പിൻ" എന്നു നമ്മുടെ കർത്താവു തന്റെ ശിഷ്യന്മാർക്കു കൊടുത്ത അന്ത്യ സന്ദേശപ്രകാരം നമ്മുടെ ഈ വലിയ മെത്രാച്ചനോടു നമുക്കുള്ള സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തേണ്ടതു് അദ്ദേഹത്തിന്റെ ആദർശങ്ങളിൽനിന്നു വ്യതിചലിക്കാതെ ധൈര്യസമേതം പുരോഗമനം ചെയ്യുന്നതിനാൽ ആയിരിക്കണം എന്നു നാം നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഒരാശ്വാസം നമുക്കുണ്ടു്. "ഞാൻ നല്ല പോർ പൊരുതു ഓട്ടം തികച്ചു. വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു ആയതു നീതിയുള്ള ന്യായാധിപതിയായ കർത്താവു ആ ദിവസത്തിൽ എനിക്കു തരും" എന്നു പൗലോസ് ശ്ലീഹാ തന്നെക്കുറിച്ചുതന്നെ പറഞ്ഞിരിക്കുന്ന വചനം നമ്മുടെ ഈ വിശുദ്ധ പിതാവിനെപ്പററി എത്രയും ചേർച്ചയായിരിക്കുന്നു എന്നതുതന്നെ. അദ്ദേഹം നമുക്കുവേണ്ടി പ്രാർത്ഥിക്കും; നമുക്കു അദ്ദേഹത്തിനുവേണ്ടി അപേക്ഷിക്കാം. "നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ" എന്നരുളിച്ചെയ്തിട്ടു അദ്ദേഹം നമ്മോടു യാത്ര പറയുവാൻ പോകുന്നു. ഞങ്ങളുടെ "വിശുദ്ധ പിതാവെ, സമാധാനത്താലെ പോവുക" എന്ന വചനത്താൽ നമുക്കു അദ്ദേഹത്തോടു യാത്ര പറയാം. ബാലസിം

ഹത്തെപ്പോലെ കിടക്കുന്ന ഇദ്ദേഹം സിംഹക്കുട്ടിയെപ്പോലെ ഉണൎന്നെഴുനേൽക്കും "വിശ്വസ്ത ഭൃത്യാ നീ യോഗ്യമായി പ്രവൎത്തിച്ചു; നിന്റെ യജമാനന്റെ സന്തോഷത്തിലേക്കു പ്രവേശിക്കുക" എന്ന ഇമ്പകരമായ ശബ്ദം കേൾപ്പാൻ ആ ന്യായവിധി ദിവസത്തിൽ ദൈവം അദ്ദേഹത്തിനിടയാക്കട്ടെ. ആ ദിവസത്തിൽ അഭിമുഖമായി കാണുന്നതിനും കൎത്താവു സന്നിധിയിൽ കരുണ കണ്ടെത്തുന്നതിനും അദ്ദേഹത്തിനും നമുക്കും സംഗതിയാകുവാൻ പ്രാൎത്ഥിപ്പിൻ.

സൎവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വൎദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

ആയതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിന്റെയും, ഇൻഡ്യയുടെ കാവൽക്കാരനായ മാർ തോമ്മാശ്ലീഹായുടെയും, തന്റെ കബറടക്കം ഇന്നുനാം നിൎവ്വഹിക്കുന്ന എന്ന ഈ വിശുദ്ധപിതാവിന്റെയും എല്ലാ പരിശുദ്ധന്മാരുടെയും പരിശുദ്ധകളുടെയും പ്രാൎത്ഥനയാൽതന്നെ................ആമ്മീൻ.

---

## അന്ത്യ സന്ദേശം.

മലങ്കരയുടെ

### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സംസ്ഥാപിതമായ മലങ്കര സഭയിലെ
എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും
ശേഷം ജനങ്ങളുമായി നമ്മുടെ പ്രിയ മക്കളായ
എല്ലാവൎക്കും വാഴ്വു.

നമ്മെ ഭരമേൽപിച്ചിട്ടുള്ള ആത്മികതൊഴുത്തിലെ കുഞ്ഞാടുകളും നമ്മുടെ പ്രേമഭാജനങ്ങളുമായ പ്രിയ മക്കളെ, അൽപദിവസങ്ങളായി നാം രോഗശയ്യയെ അവലംബിച്ചിരിക്കുന്ന വിവരം നിങ്ങൾ എല്ലാവരും അറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. എഴുപത്താറു വയസ്സു പ്രായമുള്ള വയോവൃദ്ധനും ഏതാനുംസംവത്സരക്കാലമായി വൎദ്ധമാനങ്ങളായ പലതരം ശരീരാസ്വാസ്ഥ്യങ്ങളാൽ പീഡിതനുമായ നമ്മുടെ ഐഹികജീവിതം ഇതിലധികമായി ദീൎഘിച്ചു കിട്ടണ

മെന്നാഗ്രഹിക്കാനോ ആശിക്കാനോ നമുക്കവകാശമുള്ളതല്ലല്ലോ. അതിനാൽ അലംഘനീയവും കരുണാസമ്പൂർണ്ണവുമായ ദൈവഹിതത്തിനു സസന്തോഷം കീഴ്പ്പെടുകയെന്നുള്ളതല്ലാതെ മറ്റൊന്നും ഇപ്പോൾ നാം ചെയ്യേണ്ടതായിട്ടില്ല. മലങ്കരസമുദായചരിത്രത്തിൽ അത്യധികം വിഷമകരമായ ഒരു ഘട്ടത്തിൽ ഈ സഭയുടെ ഭരണചുമതല അനേകതരം ബലഹീനതകളോടും അയോഗ്യതകളോടും കൂടിയ നാം വഹിക്കണമെന്നാണ് ദൈവം തിരുമനസ്സായത്. ഈ കഴിഞ്ഞ 25 സംവത്സരക്കാലങ്ങളിലെ സംഭവങ്ങളെല്ലാം ഒരു നിഴൽപോലെ ഇപ്പോൾ കടന്നുപോയിരിക്കുന്നു എന്നിരുന്നാലും അവയുടെ ഫലങ്ങൾ സഭയുടെ ഭാവിയെ സാരമായ വിധത്തിൽ സ്പർശിക്കാതിരിക്കുന്നതല്ല. അനേകതരം അത്യാപത്തുകളിൽകൂടി മലങ്കരസമുദായം കടന്നുകൂടിയതു സർവ്വശക്തനായ ദൈവത്തിന്റെ കരുണ ഒന്നുകൊണ്ടു മാത്രമാണ്.

പലവിധത്തിലുള്ള ബലഹീനതകളുള്ള വ്യക്തിയായ നമ്മുടെ കുറവുകളെയും അയോഗ്യതകളെയും വിസ്മരിച്ചു ഈ കാലമെല്ലാം നിങ്ങളിൽ ഓരോരുത്തരും നമ്മുടെ സമുദായത്തിന്റെ [illegible]ത്തിനായി ആശയിലധികമായി നമ്മോടു സഹകരിച്ചു പ്രവർത്തിച്ചുകൊണ്ടിരുന്നിട്ടുള്ളതിനെപ്പറ്റിയുള്ള സ്മരണയും കൃതജ്ഞതയും നമ്മുടെ അന്ത്യശ്വാസംവരെ നമ്മിൽനിന്നു വിട്ടുമാറുന്നതല്ലെന്നു നിങ്ങൾ ഉറപ്പായി വിശ്വസിക്കണം. സമുദായനന്മയെ മാത്രം ലാക്കാക്കി നാം സ്വീകരിച്ചു പല പ്രവൃത്തികളെപ്പറ്റിയും പരമാർത്ഥമായ അഭിപ്രായവ്യത്യാസം നമ്മുടെ പ്രിയമക്കളിൽ ചിലർക്കെല്ലാം ഉണ്ടായിട്ടുണ്ടെന്നുള്ള സംഗതിയെപ്പോലെ [illegible] വേറൊരു സ്മരണ ഈ ഘട്ടത്തിൽ നമുക്കില്ല. പ്രിയമക്കളെ നാമെല്ലാവരും മനുഷ്യസാധാരണങ്ങളായ പലതരം ബലഹീനതകളോടുകൂടിയവരാണെന്നും നമ്മുടെ പിതാക്കന്മാർ വളരെ വാശിയോടും ശണ്ഠയോടുംകൂടി നടത്തിയ പല വഴക്കുകളും തർക്കങ്ങളും എത്രയും നിസ്സാരങ്ങളും ബുദ്ധിശൂന്യങ്ങളുമായി നമുക്കിപ്പോൾ തോന്നാവുന്നതുപോലെ എത്രയും ഘനമേറിയവയെന്നു നാം കണക്കാക്കിവരുന്ന മിക്ക സംഗതികളും ഭാവി തലമുറയിലെ ആളുകൾ നിസ്സാരങ്ങളും ബുദ്ധിശൂന്യങ്ങളുമായവയെന്നു വിധിക്കാനിടയുണ്ടെന്നും നിങ്ങൾ ധരിച്ച്, ചെറിയ ആട്ടിൻകൂട്ടമാകുന്ന നമ്മുടെ ഈ പാവപ്പെട്ട സഭ ഛിന്നഭിന്നമായിത്തീരാതിരിക്കാനായി സകല വാശികളും വഴക്കുകളും ഉപേക്ഷിച്ചും സഭയുടെ യോജിപ്പിനായി യഥാർത്ഥമായ സ്വാർത്ഥപരിത്യാഗത്തോടുകൂടിയും സർവ്വാത്മനാ പ്രയത്നിക്കണമെന്നുള്ളതു ദൈവസന്നിധിയിൽ നിങ്ങളുടെ സർവ്വപ്രധാനമായ ചുമതലയായി നമ്മുടെ പ്രിയ മക്കളിൽ ഓരോരുത്തരും സ്വീകരിക്കണമെന്നു നമ്മുടെ അവസാന ശ്വാസത്തോടുകൂടി നാം പ്രബോധിപ്പിച്ചുകൊള്ളുന്നു. ഫറവോനെപ്പോലെ ഹൃദയകാഠിന്യമുണ്ടാകാതെ നമ്മുടെ കർത്താവിൽനിന്ന് അനുഗ്രഹംപ്രാപിച്ച ചെറിയ ശിശുക്കളെപ്പോലെയുള്ള മാർദ്ദവഹൃദയത്തോടുകൂടി നമ്മുടെ ഈ അപേക്ഷയെ നിങ്ങൾ സ്വീകരിക്കുമെന്നു നാം വിശ്വസിച്ചുകൊള്ളുന്നു. നിങ്ങളെല്ലാവരും അന്യോന്യം കുറ്റങ്ങളെപ്പറ്റി മാപ്പപേക്ഷിക്കയും ക്ഷമിക്കയും സഹിക്കയും ചെയ്യുന്നതായാലല്ലാതെ അവസാന വിധികർത്താവിന്റെ സന്നിധിയിൽ നിങ്ങൾക്കും കരുണയും പാപമോചനവും ലഭിക്കുന്നതല്ലെന്നു നിങ്ങൾക്കെല്ലാവർക്കും അറിവുള്ളതാണല്ലോ.

നമ്മുടെ അസ്ഥികൾ നമ്മുടെ പിതാക്കന്മാരുടെ അസ്ഥികളോടുകൂടി ചേർന്നശേഷവും നമ്മുടെ എളിയ സഭയുടെ യോജിപ്പിനായി സകല വാദങ്ങളും വഴക്കുകളും മറന്നു പ്രവർത്തിക്കുന്നതിനുള്ള സൽബുദ്ധി നിങ്ങളിൽ നിലനിൽക്കണമെന്നുള്ള നമ്മുടെ ബലഹീനമായ പ്രാർത്ഥന എപ്പോഴും ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്നതാണെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം. ഒരേ അസ്ഥിയിൽനിന്നുള്ള അസ്ഥിയും മാംസത്തിൽനിന്നുള്ള മാംസവുമെങ്കിലും നമ്മുടെ സഭയിൽനിന്നു പിരിഞ്ഞുപോയിട്ടുള്ള സഹോദരസമുദായങ്ങളുമായി യോജിപ്പുണ്ടാകണമെന്നു നമ്മുടെ ഹൃദയത്തിന്റെ അഗാധത്തിൽ വളരെക്കാലമായി വേരൂന്നിയിരുന്ന ആഗ്രഹം സഫലീഭവിപ്പിക്കാനായി സർവ്വപ്രകാരേണ പരിശ്രമിക്കണമെന്നുള്ളതും നമ്മുടെ അവസാനാശംസയോടുകൂടി നിങ്ങളെ നാം ഭരമേൽപിക്കുന്ന ഒരു ചുമതലയും ഭാരവുമായി നിങ്ങൾ സ്വീകരിക്കണമെന്നു നാം ആഗ്രഹിക്കുന്നു.

നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകുന്നുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു.

കടശ്ശി, പ്രിയമക്കളെ! നീതിമാൻ ആരുമില്ല ഒരുത്തൻപോലുമില്ല. നമ്മുടെ കർത്താവിന്റെ രക്തത്താലല്ലാതെ ഒരു നീതിമാനും നീതീകരിക്കപ്പെടുന്നില്ല. നമ്മുടെ ഭരണകാലത്തു നാം നിങ്ങളിൽ ആരെയെങ്കിലും വ്യസനിപ്പിക്കയോ നഷ്ടപ്പെടുത്തുകയോ മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും വല്ല ദോഷവും ചെയ്കയോ ചെയ്തുപോയിട്ടുണ്ടെങ്കിൽ അവയെല്ലാം പാപികൾക്കുവേണ്ടി തന്റെ ജീവനെ ഏല്പിച്ചുകൊടുക്കയും തന്നെ കുരിശിൽ തൂക്കിയവർക്കുവേണ്ടി തന്റെ പിതാവിനോടു പ്രാർത്ഥിക്കുകയും ചെയ്തവനായ കർത്താവീശോമ്ശിഹായിൽ നമ്മോടു ക്ഷമിക്കണമെന്നു നാം ഓരോരുത്തരോടും അപേക്ഷിക്കുന്നു. അപ്രകാരംതന്നെ ആരെങ്കിലും നമ്മോടു വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതു നാം നമ്മുടെ മനസ്സിൽ അശേഷം ശേഷിപ്പിച്ചിട്ടില്ലെന്നും മ്ശിഹായിൽ നാം ക്ഷമിച്ചിരിക്കുന്നു എന്നു നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു. പിന്നെയും പ്രിയരെ! നിങ്ങൾ ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിപ്പിൻ എന്നു വിശുദ്ധ യാക്കോബ് കല്പിച്ചിരിക്കുന്നതുപോലെ നമുക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിപ്പിൻ. നാം മരിക്കുന്നതായാലും സ്വസ്ഥപ്രാപിക്കുന്നതായാലും നിങ്ങളുടെ പ്രാർത്ഥന നമുക്കു വിലയേറിയ സഹായമാകുന്നു. "ഞാൻ നല്ല പോർ പൊരുതു, ഓട്ടത്തെ തികച്ചു വിശ്വാസത്തെ കാത്തു, ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. ആയതു നീതിയുള്ള ന്യായാധിപതിയായ കർത്താവു ആ ദിവസത്തിൽ എനിക്കു തരും." എന്നു വിശുദ്ധ പൗലൂസ് തനിക്കുറിച്ചുതന്നെ പറഞ്ഞ വചനം പാപിയായ നമ്മിലും നിവർത്തിക്കുന്നതിനായി നമുക്കുവേണ്ടി ഇപ്പോഴും നമ്മുടെ കാലശേഷവും നിങ്ങൾ പ്രാർത്ഥിക്കയും പട്ടക്കാർ വിശുദ്ധ കുർബാന ചൊല്ലുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം അപേക്ഷിക്കുന്നു.

നമ്മുടെ കർത്താവായ യേശുമ്ശിഹാ അദ്ഭുതമായിരിക്കുന്ന തന്റെ വലത്തു കൈയെ ബലഹീനനും പാപിയുമായ നമ്മുടെ വലത്തുകയ്യോടുകൂടി നിങ്ങളുടെ മേൽ നീട്ടി നിങ്ങളെല്ലാം നിങ്ങളുടെ ഭവനങ്ങളെയും നിങ്ങളുടെ കൈകൾ ചെയ്യുന്ന എല്ലാ വേലകളെയും അനുഗ്രഹിക്കയും നമ്മെയും നിങ്ങളെയും വിശ്വാസികളായ നിങ്ങളുടെ എല്ലാ മരിച്ചുപോയവരെയും തന്റെ സ്വർഗ്ഗീയ പറുദീസായിൽ ആശ്വസിപ്പിക്കുകയും ചെയ്‌വാൻ നാം പ്രാർത്ഥിക്കുന്നു.

അതു ദൈവമാതാവായ വി: കന്യകമറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രത്യേകം നമ്മുടെ കാവൽക്കാരനായ മാർത്തോമ്മാ ശ്ലീഹായുടെയും പ്രാർത്ഥനകളാൽ തന്നെ ആമ്മീൻ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും വിശുദ്ധറൂഹായുടെ സംബന്ധവും സഹവാസവും നമ്മുടെ പ്രിയമക്കളെ! നിങ്ങൾ എല്ലാവരോടും എന്നേക്കും ഉണ്ടായിരിക്കട്ടെ ആമ്മീൻ.

1109 കുംഭം 11-ാംനു- കോട്ടയത്തു പഴയസെമ്മനാരിയിൽ നിന്നും

# മലങ്കര സഭാ ഭാസ്കരൻ. *

(ഗാഥ)

(കടമ്പനാട്ട റി. ജി. അബ്രഹാം ബി. എ.)

പൂർവ്വദിശാംഗനതൻമുഖ,മാകല
പൂർവ്വമോ, ചെററുകറുത്തിരുണ്ടു!
പൈങ്കിളിപാടിയകീർത്തനമന്നുഗ്രം
പങ്കിൽത്തറച്ചുവിലാപഗാനം
കാലത്തുതൂമണംവീശിയപൂങ്കാററ —
ക്കാലത്തിവിശ്വത്തിൻവീർപ്പായ്ത്തോന്നി!
വാനായോരൊററക്കരിമ്പടാച്ചാത്തിഹാ!
നാനാദിശയിലുംദുഃഖാപാരം.

നേരോലുംദീനജനാൻകുലന്മാരി -
ലാരോദിവാഗതനായോദേവാ!
പള്ളിയിൽഘണ്ടാനിനാദമെന്തേ,ഞങ്ങളെ
പൊള്ളികൊണ്ടീടുന്നാ ചിത്സ്വരൂപാ!
കാതിൽമുഴങ്ങുന്നദീനവൃത്താന്തമോ?
ഹാ! തിരുമേനിയൊപൊയ്ക്കഴിഞ്ഞു!
ദൈവമെ! ഇപ്പദപങ്കജഹംസംമാർ -
ദിവന്നാസ്യോസാമെൻതാതനെങ്ങോ?

പേരാളുമിച്ചുവസ്സൽസഭാപാലനാ -
യാരാലുംവാഴ്ത്തിയട്ടദിവ്യദീപം,
കാലക്കേടാകിയ "വാതച്ചുഴലി"യാൽ
ജ്വാലയണഞ്ഞൊപൊലിഞ്ഞുപോയോ?

---

* മലങ്കര സഭാ ഭാസ്കരൻ അഥവാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു എന്ന പേരിൽ സാമാന്യം ദീർഘമായ ഒരു ജീവചരിത്രം (ഗദ്യം) ഉടനെ പ്രസിദ്ധപ്പെടുത്തണമെന്നു ആഗ്രഹിക്കുന്നതുകൊണ്ടു, അതുസംബന്ധിച്ച കഴിവുള്ള വിവരങ്ങൾ സദയം അയച്ചുതന്നു ഈ ഉദ്യമത്തിൽ എന്നെ സഹായിക്കണമെന്നു സമുദായാഭിമാനികളായ ഏവരോടും അഭ്യർത്ഥിക്കുന്നു.

T. G. A. (കടമ്പനാട്ട്)

ഒമ്പതിൽകാലമേ! പന്ത്രണ്ടേ, പന്ത്രണ്ടേ!
അൻപണച്ചേരാഞ്ഞമദ്ധ്യാഹ്നമേ!
എന്തിരുമേനിതൻപ്രാണമരുത്തിനെ
യെന്തിനോനിഷ്ക്രപം ഹാ! ഹരിച്ചു?
കണ്ണീർക്കടലിലീമാതാവേത്തള്ളിവി-
ട്ടുണ്ണികിടാങ്ങളേയും ചതിച്ചോ?
ഹാ! ദിവ്യഭാസ്വാനെ "വെള്ളി" പ്പടംമൂടി
മേദിനിയിൽനിന്നുമെങ്ങൊളിച്ചു?
ആമയമററാരുതനൂരാൻതന്നെയീ-
ഭീമമാംനഷ്ടംവരുത്തിവെച്ചു!
ഏതിനുമുദ്ദേശ്യംപ്രത്യേകമുള്ളോരു
നീതിമാനല്ലയൊ ദേവദേവൻ?
സന്താപസാഗരംതന്നിലാഴ്ത്തീടിലും
ചിന്താങ്ങലില്ലയൊ[illegible]ദേവൻ.
ഇത്തിരുമേനിയാ[illegible]കിടത്തി-
ലെത്തിച്ചുനേരത്തെ[illegible]ദേവൻ.
മേലുംമലങ്കരപ്പൂവുടികാക്കമെ-
ന്മോലുംസിദ്ധാത്മന്നിത്യസ്വാമി




---

നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ
മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ

## കാലാന്തരം.

---

മലങ്കര സുറിയാനിസഭാഭാസ്കരനും, ഭക്തശിരോമണിയും വേദശാസ്ത്രപാരംഗതനും ആയിരുന്ന മലങ്കരയിടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഇക്കഴിഞ്ഞ കുംഭമാസം ൧൨-ാംനു- വെള്ളിയാഴ്ച പകൽ പന്ത്രണ്ടേ കാൽമണിക്കു അനേകായിരം ഭക്തജനങ്ങളുടെ വിലാപപ്രാർത്ഥനാമദ്ധ്യേ, നിത്യശാന്തി അടഞ്ഞിരിക്കുന്നുവെന്നുള്ള വിവരം ഇതിനോടകം എവരും അറിഞ്ഞിരിക്കുമല്ലോ.

വന്ദ്യപുരുഷൻെറ വി: ശരീരം സുഗന്ധാദിലേപനം ചെയ്തു് സ്ഥാനാനുയോജ്യമായി സിംഹാസനത്തിൽ ആസനസ്ഥനാക്കി ശവശരീരം പഴയസിമ്മനാരി പള്ളിമദ്ബഹായിൽ പശ്ചിമാഭിമുഖമായി ഇരുത്തി. യഥാർത്ഥയതിവര്യലക്ഷണം തികച്ചും പരിശോഭിക്കുന്ന ആ വന്ദ്യശരീരത്തെ ഒരുനോക്കുകാണുവാൻ കൊതിച്ചുകൊണ്ടും, തൃക്കൈ മുത്തി അനുഗ്രഹം പ്രാപിക്കുവാനുള്ള ഉൽക്കണ്ഠയോടും കൂടെ അസംഖ്യം ജനങ്ങൾ നാനാദേശങ്ങളിൽനിന്നും കൂട്ടമായി വന്നുകൊണ്ടിരുന്നു. ബാവാ തിരുമനസ്സുകൊണ്ടു മററനേകം വൈദികശ്രേഷ്ഠന്മാരുടെ സഹകരണത്തോടുകൂടി കബറടക്കശുശ്രൂഷയുടെ ഒരു ഭാഗം നിർവ്വഹിച്ചശേഷം പരേതനായ തിരുമനസ്സിലെ "കൈമുത്തു" നടത്തപ്പെട്ടു.

സിമ്മനാരിമുററത്തു ഒരുക്കിയ പന്തലിൽവച്ചു് രാത്രി എട്ടുമണിയോടുകൂടി കാലംചെയ്ത പുണ്യപുരുഷനെ സംബന്ധിച്ചുള്ള പ്രസംഗങ്ങൾ നടത്തുകയുണ്ടായി. ദിവ്യശ്രീമാന്മാരായ ഫാദർ അലക്സിയോസ് ഒ. ഐ. സി., ഫാദർ സി. എം. തോമസ്സ് എന്നിവരും, റാവുസാഹിബ് ഒ. എം. ചെറിയാൻ, മെ: കെ. സി. മാമ്മൻമാപ്പിള, സി. പി. തരകൻ, കെ. എം. മാത്തൻമാപ്പിള എന്നീ മാന്യന്മാരുമായിരുന്നു പ്രസംഗങ്ങൾ നടത്തിയതു്. രാത്രിമുഴുവൻ പ്രത്യേക നമസ്കാരങ്ങളും ശുശ്രൂഷകളും നടത്തിക്കൊണ്ടിരുന്നു. ശനിയാഴ്ച രാവിലെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു്, മാർ ഗ്രീഗോറിയോസ്, മാർ സേവേറിയോസ്സ്, എന്നീ തിരുമേനിമാരുടെ സഹകരണത്തോടുകൂടി മൂന്നിന്മേൽകുർബാന അർപ്പിച്ചു. കുർബാനമദ്ധ്യേ, കാതോലിക്കാബാവാ തിരുമേനി പരേതനായ വന്ദ്യപുരുഷനെക്കുറിച്ചുള്ള സ്മരണകളെ ക്രോഡീകരിച്ചു ഹൃദയാവർജ്ജകമായ ഒരു പ്രസംഗം * ചെയ്തു. കുർബാനാനന്തരം വീണ്ടും "കൈമുത്തു്" നടത്തപ്പെട്ടു.

തദനന്തരം ശോകസമ്പൂർണ്ണമായ സംസ്കാരയാത്ര അഥവാ "നഗരികാണിക്കൽ" ആരംഭിച്ചു. ഇരുപതോളം പൊൻവെള്ളിക്കുരിശുകൾ, അനേകം മുത്തുക്കുടകൾ ആദിയായ സന്നാഹത്തോ

* ഈ പ്രസംഗം അന്യത്ര ചേർത്തിട്ടുണ്ട്. (പത്രാധിപർ)

ട്ടുകൂടിയുള്ള ഈ യാത്രയിൽ അനേകായിരം ജനങ്ങളും ൨൦൦-ൽ പരം വൈദികന്മാരും, വന്ദ്യ തിരുമേനിമാരും പങ്കുകൊണ്ടിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമത്രെ. ദുഃഖദ്യോതകമായ ബാൻറു വാദ്യത്തോട്ടുകൂടി സന്താപനിമഗ്നരായ ജനസംഘം മന്ദം മന്ദം നടകൊണ്ടു പഴയസിമ്മനാരിയുടെ "കരിങ്ങാംതൊട്ടി" വരെപോയി "യാത്രപറച്ചിൽ" എന്ന ഹൃദയസ്പൃക്കായ കർമ്മം നടത്തുകയുണ്ടായി. ആ ശുശ്രൂഷ കഴിഞ്ഞശേഷം മേൽപട്ടക്കാരും മററു വൈദികരും പുണ്യപുരുഷൻെറ കൈമുത്തി.

അനന്തരം ദൈവാലയത്തിൻെറ ദക്ഷിണഭാഗത്തുള്ള മുറിയിൽ പ്രത്യേകം തയ്യാർചെയ്തിരുന്ന കബറിൽ വി: ശരീരം ഇരുത്തി കുന്തുരുക്കംകൊണ്ടു മൂടിയശേഷം ഭക്തജനങ്ങളുടെ ദർശനത്തിനും കാണിക്കഅർപ്പിക്കലിനുമായി ഒരു സിമൻറു സ്ലാബുകൊണ്ടു തൽക്കാലം കബറിടം മറയ്ക്കുകയുണ്ടായി. ഈ പുണ്യപിതാവിൻെറ ദിവ്യശരീരം ഈ ലോകത്തിൽ നമുക്കിനി ദൃശ്യമല്ലെങ്കിലും, അദ്ദേഹത്തിൻെറ അപദാനങ്ങൾ സുറിയാനിസഭയിലെന്നല്ലാ സകല ക്രിസ്തീയ വകുപ്പുകാരുടെയുമിടയിൽ ആചന്ദ്രതാരം പ്രശോഭിക്കുമെന്നുള്ളതിനു രണ്ടു പക്ഷമില്ല.

കബറടക്കശുശ്രൂഷാനന്തരം അടിയന്തിരം കേമമായി നടത്തേണ്ടതിനെക്കുറിച്ചു പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടുകയും ൧൦൦൧ പറ അരിവച്ചു, മുപ്പതാംദിവസം അടിയന്തിരം കേമമായി നടത്തുവാൻ തീരുമാനിക്കുകയുമുണ്ടായെന്നുള്ളതും ഇത്തരുണത്തിൽ പ്രസ്താവ്യമത്രെ.

---

## സഭാവാർത്തകൾ.

---

മുപ്പതാം ദിവസമടിയന്തിരം. കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ൩൦-ാം ദിവസമടിയന്തിരം ഈ മാസം ൧൦-ം, ൧൧-ം തിയതികളിൽ

(വെള്ളി; ശനി) പഴയ സിമ്മനാരിയിൽ വച്ചു് എത്രയും കേമമായി നടത്തുന്നതിനു വേണ്ട സകല ഒരുക്കങ്ങളും ഊർജ്ജിതമായി ചെയ്തുവരുന്നു. ആയിരത്തി ഒന്നു പറ അരിവച്ചു് സദ്യ നടത്തുന്നതിനു് വേണ്ട സജ്ജീകരണങ്ങളത്രെ നടത്തുന്നതു്. നി. വ. ദി. മ. ശ്രീ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് മററു തിരുമേനിമാരും സിമ്മനാരിയിൽ താമസിച്ചു് ശവടിയന്തിരക്കമ്മിട്ടിക്ക വേണ്ട നിർദ്ദേശങ്ങൾ അപ്പഴപ്പോൾ കൊടുത്തു് ഇതു കൂടുതൽ കാര്യക്ഷമമാക്കത്തീർത്തുകൊണ്ടിരിക്കുന്നുവെന്നുള്ളതും വിശിഷ്യാ പ്രസ്താവ്യമത്രെ.

അസ്സോസിയേഷൻ. നി. വ. ദി. ശ്രീ. ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗത്താൽ ഒഴിവു വന്നിരിക്കുന്ന മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്കു് ഒരാളെ തിരഞ്ഞെടുക്കുന്നതിന്നും മററുമായി മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടുന്നതിലേക്ക സഭാദ്ധ്യക്ഷൻ കല്പന പുറപ്പെടുവിച്ചുവെങ്കിലും, സന്ധിപരിശ്രമങ്ങൾ നിമിത്തം തൽക്കാലത്തേക്ക അസ്സോസിയേഷൻ നടത്തുന്നതല്ലെന്നുംസൂക്ഷ്മമായറിയുന്നു.

സന്ധിയാലോചന. മലങ്കര സുറിയാനിസഭയിൽ ദീർഘകാലമായി നിലനിന്നിരുന്ന ഭിന്നത അവസാനിപ്പിക്കുന്നതിനായി ഇരുഭാഗത്തെയും നേതാക്കന്മാർ ചേർന്നു ഒരു രാജിയാലോചനക്കമ്മററി രൂപീകരിച്ചു്, കഴിഞ്ഞ മാസാവസാനം മുതൽ സമാധാനപരിശ്രമങ്ങൾ നടത്തിവന്നിരുന്ന ...ഥം ഏവക്കും അറിവുള്ളതാണല്ലൊ.

ഈ സന്ധിപരിശ്രമങ്ങൾ പരിപൂർണ്ണവിജയത്തെ പ്രാപിച്ചിരിക്കുന്നുവെന്നും, അന്തഃഛിദ്രം അവസാനിപ്പിക്കുവാനുള്ള വ്യവസ്ഥകൾക്കു് ഇരുകൂട്ടരും ഒപ്പുവച്ചിരിക്കുന്നുവെന്നുമുള്ള സംഗതി സീമാതീതമായ സന്തോഷത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. സന്ധിവ്യവസ്ഥകളിൽ ഓരോ കൂട്ടർക്കുമുള്ള ജയാപജയങ്ങളെപ്പററിയുള്ള ചിന്തയ്ക്കധീനരാകാതെ,സമുദായ ഐക്യത്തെയും പുരോഗമനത്തെയും മുൻനിറുത്തി കൂടുതൽ ക്ഷമിക്ക

യും സഹിക്കയും ചെയ്യുവാൻ അഹമഹമികയാ ഓരോ ഭാഗക്കാരും വർത്തിച്ചിരുന്നുവെന്നാണറിയുന്നതു്. സമുദായാദ്ധ്യക്ഷന്മാരും ഗണനീയന്മാരായ മററുനേതാക്കന്മാരും കൂടിച്ചേർന്നുള്ള ഈ വ്യവസ്ഥകൾ എത്രയും വേഗം തന്നെ പ്രായോഗികമായി തീരുമെന്നു വിശ്വസിക്കുന്നു.

രണ്ടു ഭാഗത്തുമുള്ള മേലദ്ധ്യക്ഷന്മാരും, നേതാക്കന്മാരും, ജനങ്ങളും ഏകോദരസഹോദരങ്ങളെപ്പോലെ വർത്തിച്ചു, ഹസ്തേനഹസ്തം ചേർത്തു് നടക്കുന്നതു കാണ്മാൻ കൊതിച്ച കണ്ണുകളും കേൾക്കുവാൻ കൊതിച്ച കാതുകളും ഇപ്പോൾതന്നെ ജന്മസാഫല്യം കൈവന്നതായി ഗണിച്ചാൽ അതു കുററകരമൊ?

കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു മലങ്കര സഭയിലുണ്ടായിരുന്ന അത്യുന്നതസ്ഥാനവും, അത്യഗാധവും സുസ്ഥിരവുമായ ദൈവഭക്തിയും മററും നോക്കുമ്പോൾ തിരുമനസ്സുകൊണ്ടു് പഴയനിയമ കാലത്തു് അടിമവീടായ മിസ്രയിമിൽനിന്നു സ്വാതന്ത്ര്യ നാടായ "കനാനിലേക്കു" ഇസ്രായേൽ മക്കളെ ആനയിച്ച "മോശയെ"പ്പോലെയുള്ള സ്ഥാനത്തിനർഹൻ തന്നെയെന്നുള്ളതിനു സംശയമില്ല. അതിദീർഘമായ തന്റെ ആയുസ്സു മുഴുവനും—അവസാന നാഴികവരെ—ഇസ്രായേൽജനത്തിന്റെ സ്വാതന്ത്ര്യസംരക്ഷണത്തിനായി ചിലവിട്ടെങ്കിലും സ്വാതന്ത്ര്യദേശത്തു് ചെന്നെത്തി ജന്മസാഫല്യമടയുവാനുള്ള സൗഭാഗ്യം മോശെയ്ക്കു് സിദ്ധിച്ചില്ലെങ്കിൽ മലങ്കര സഭയെ ന്യായാനുസൃതമായിരിക്കുന്ന സ്വാതന്ത്ര്യപന്ഥാവിൽകൂടി അവസാനശ്വാസംവരെ വഴി നടത്തിച്ച "മലങ്കരസഭയിലെ മോശ"യ്ക്കു ആ ഭാഗ്യം ലഭിക്കാഞ്ഞതിൽ എന്തിനു പരിതപ്പിക്കുന്നു! മോശ സ്വാതന്ത്ര്യദേശം നോക്കിക്കണ്ടതുപോലെ ഈ വന്ദ്യതിരുമേനിയും സ്വാതന്ത്ര്യ മലങ്കര, സ്വദൃഷ്ടിപഥത്തിൽ കണ്ടുംകൊണ്ടുതന്നെയത്രെ മൃതിയടഞ്ഞതു എന്നു സമാശ്വസിക്കാം.

---

# ബെഥന്യാശ്രമവാർത്തകൾ.

---

ഹാശായാഴ്ച. ഹാശാദിവസങ്ങളിൽ ഇവിടെ നടത്തപ്പെടുന്ന ധ്യാനം, ശുശ്രൂഷ മുതലായവകളിൽ സംബന്ധിപ്പാനായി മുന്നാണ്ടുകളിലേപ്പോലെ ഇക്കൊല്ലവും ദൂരസ്ഥലങ്ങളിൽനിന്നും പലർ വരുവാൻ ആഗ്രഹിക്കുന്നതായി അറിവു കിട്ടിക്കൊണ്ടിരിക്കുന്നു. ഇവിടെ താമസത്തിന വേണ്ട സൗകര്യങ്ങളുണ്ടാക്കണമെന്നുള്ളവർ വിവരം മുൻകൂട്ടിത്തന്നെ എഴുതി അറിയിക്കുന്നതു് ഇരുകൂട്ടർക്കും കൂടുതൽ സൗകര്യമായിരിക്കും.

ആശ്രമസുപ്പീരിയർ. ചില പ്രത്യേക അത്യാവശ്യങ്ങൾ പ്രമാണിച്ചു തിരുവനന്തപുരം, കോട്ടയം മുതലായ സ്ഥലങ്ങളിലേക്കു പോയിരുന്ന ആശ്രമസുപ്പീരിയർ മടങ്ങിയെത്തിയിരിക്കുന്നു.

ധ്യാനം. ഈ നോമ്പുകാലത്തു് ആശ്രമസ്ഥന്മാർ ഏവരുമൊരുമിച്ചു ഇവിടെവെച്ചു നടത്തുന്ന ധ്യാനത്തിൽ സംബന്ധിപ്പാനായി വെണ്ണിക്കുളം, തിരുവല്ലാ, എന്നീ സ്ഥലങ്ങളിൽ താമസിച്ചുകൊണ്ടിരുന്ന ഫാദർ ബർസ്ലീബാ ഒ. ഐ. സി., ഫാദർ എബ്രഹാം ഒ. ഐ. സി. എന്നിവർ ആശ്രമത്തിൽ എത്തിയിരിക്കുന്നു.

കുന്നംകുളം ബെഥനി സ്ഥലം. കുന്നംകുളത്തു ബെഥന്യാശ്രമസ്ഥലത്തുകൂടി പുതുതായി ഒരു റോഡ് വെട്ടുവാൻ ഡിപ്പാർട്ടുമെന്റിൽ നിന്നു തീരുമാനിച്ചു് ഗസററിൽ പരസ്യം ചെയ്തിരുന്നുവെങ്കിലും, വീണ്ടും ഗവമ്മെന്റിന്റെ ദയാദൃഷ്ടി ഈ കാര്യത്തിൽ പതിയുവാൻ ഇടയാകുകയാൽ, കൊച്ചീദിവാൻ ഹെർബർട്ട് അവർകൾ ഐ. സി. എസ്സ്. കഴിഞ്ഞ മകരമാസം ൨൩-ാം൹ സ്ഥലത്തെത്തി പരിശോധിച്ചശേഷം റോഡ് മാററി വെട്ടിക്കൊള്ളുവാൻ ഉത്തരവായിരിക്കുന്നു.

---

# അനുശോചന സന്ദേശങ്ങൾ.

മലങ്കരസഭയുടെ നി. വ. ദി. ശ്രീമാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗത്തിലുള്ള സന്താപം പ്രദർശിപ്പിച്ചുകൊണ്ട് പലമഹാന്മാർ നി. വ ദി. മ. ശ്രീ പൌരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസേലിയോസ് ബാവാ തിരുമനസ്സിലേക്ക് അനുശോചന സന്ദേശങ്ങൾ അയയ്ക്കുകയുണ്ടായി. അവയിൽ ചിലതു് താഴെ ചേർക്കുന്നു.

1. പാത്രിയർക്കീസ് ബാവാതിരുമനസ്സിലെ കമ്പി.

Regretting loss late Dionysius, Metropolitan. Condolences, Preparing Requiem — Ignatius Aphram, Patriarch, Homs.

2. തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ സന്ദേശം.

To His Holiness Moran Mar Baselius Geevarghese II, Catholicos of the East, Kottayam — His Highness the Maha Raja of Travancore was very sorry to hear of the sad demise of Mar Dionysius, the Syrian Metropolitan of Malankara and has asked me to convey to you His Highness, sincere condolences — Private Secretary.

3. കൊച്ചി മഹാരാജാവു തിരുമനസ്സിലെ കമ്പി.

Baselios, Catholicos, Kottayam—Shocked to hear Mar Dionysius' sad demise. Express heart felt condolence = Cochin Maharajah.

4. സീനിയർ മഹാറാണി തിരുമനസ്സിലെ കമ്പി.

His Holiness Catholicos, Kottayam — Her Highness is grieved at passing of venerable Metropolitan and sends condolence to you and clergy and laity under you = Valia Koilthampuran.

5. ജൂനിയർ മഹാറാണി തിരുമനസ്സിലെ കമ്പി..

To his Holiness Moran Mar Baselios Geevarghese II, Catholicos of the East, Kottayam—, I have been commanded by Her Highness the Junior Maharani to convey to you Her Highness' sincere condolences on the sad demise of Mar Dionysius, Malankara Metropolitan = Private Secretary.

6. പൊളിറ്റിക്കൽ ഏജൻറ് അവർകളുടെ സന്ദേശം.

To the Most Rev. Baselios, Catholicos of the East, Kottayam — I received your telegram dated 23rd February 1934 intimating the death of Mar Dionysius, the Syrian Metropolitan of Malankara. You have my sincere sympathy in the loss of this eminent man = D. M. Field.

7. ഇൻഡ്യാവൈസ്രോയി അവർകളുടെ കമ്പി.

Your Reverence, I am desired to acknowledge the receipt of your telegram of the 23rd February to His Excellency the Viceroy and to say that His His Excellency much regrets to hear of the death of the Metropolitan and joins you in mourning your loss= Private Secretary.

8. മദ്രാസ് ഗവർണ്ണർ അവർകളുടെ സന്ദേശം.

To the Catholicos of the East, Kottayam— I am to acknowledge the receipt of your telegram dated the 23rd February, to His Excellency the Governor of Madras and to say that His Excellency is grieved to hear of the demise of the Most Rev. Dionysius = Private Secretary.

9. കൽക്കട്ടാ മെത്രാപ്പോലീത്താ അവർകൾക്കുവേണ്ടിയുള്ള എഴുത്ത്.

Your Holiness, your telegram, addressed to the Metropolitan of India, has been opened by me, as the Metropolitan is some-where in Northern Burma and out of reach of letters and telegrams. I beg to express deep regret on his behalf and on behalf of this diocese at the passing away of the Most Reverend Mar Dionysius, Metropolitan of Malankara=Archdeacon of Calcutta.

10. നി. വ. ദി. ശ്രീ. ദീയസ്കോറോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ കമ്പി.

Deeply grieved. Prays for eternal rest to Great Mar Dionysius= Mar Dioscoros.

11 മദ്രാസ് ബിഷോപ്പ് അവർകളുടെ സന്ദേശങ്ങൾ.

(1) Baselios, Catholicos, Kottayam— Regret death Mar Dionysius. Accept sincere sympathy = Anglican Bishop, Madras.

(2) I have to thank you for your couertesy in sending me telegraphic news of the regretted decease of the Most Reverend Mar Dionysius, Metropolitan of Malankara, I at once sent by telegram my regret and sympathy, but I wish to add on behalf of the whole diocese of Madras an expression of our deep sympathy with the Syrian Church in the loss which it has sustained by the death of one who has so consistently laboured for its welfare and progress and to assure you that you will be much in our thoughts at the present time—Bishop of Madras.

12. തൊഴിയൂർ റി. വ. ഡി. ശ്രീ. മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സന്ദേശം.

My dear Catholicos, I have great sorrow in not having had the opportunity for a last look of the Most Rev. Mar Dionysius on his death bed. His demise reminds me of the lamentations of David about Abner, "Know ye not that there is a prince and a great man fallen this day in Israel". I pray that his soul may find eternal rest. Yours in Him, The Most Rev- Mar Coorilos, Metropolitan of the Independent Syrian Church of Malabar.

13 തിരുവിതാംകൂർ - കൊച്ചി ആംഗ്ലിക്കൻബിഷപ്പ് അവർകളുടെ എഴുത്ത്.

My dear Catholicos, I heard to-day of the death of Mar Dionysius and I write to express my deep sympathy with you and the Church in his removal from the important post which he has held in the Church for so long. He was spared to a good old age and retained his vigour of mind till quite near the end. His was a life of much toil and conflict... — — I pray that in the difficult situation which his death creates, - - — all may be overruled for the peace of the Church. Yours very sincerely, E. A. L. Moore, Bp. in Travancore and Cochin.

14. വെനറബിൾ ആർച്ച്ഡീക്കൻ ബെഞ്ചമിൻ അവർകൾ എഴുതുന്നത്.

Your Holiness, Allow me to convey to your Holiness the following resolution passed at the Diocesan Board of Pastoral work which met on 27—2—1934. "This Board records its deep sympathy with the Malankara Syrian Chuch in the loss sustained through the death of the late Metropolitan, His Grace Mar Dionysius and prays that necessary guidance may be vouchsafed to the Church for the future in the anxious questions which confront it".

15. റി. വ. ഡി. ശ്രീ. തീത്തൂസ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സിലെ സന്ദേശം.

Dear Catholicos, I deeply regret to learn from your telegram of the sad demise of Dionysius and take this occasion to express my sincere sympathy with you and the Church for the great loss you have sustained. I pray that the leaders of the Church may be so guided that their immediate activities may lead to peace and progress in the Church. Titus Mar Thoma.

16. കൽക്കട്ടയിലുള്ള ഓക്സ്ഫോർഡ് മിഷ്യൻ സമൂഹാദ്ധ്യക്ഷനായ ഫാദർ ഷോർ എഴുതുന്നതു്.

My dear Catholicos, Thank you very much for your tolegram containing the sad news of the death of Mar Dionysius, for so many years the revered Metropolitan of the Orthodox Syrian Church of Malabar. I wish to tender my sincere sympathy with you and the Church of Malabar in the severe loss which you have sustained. It was, as you know, my privilege to meet the late Metropolitan on several occasions and he extended a cordial welcome to the members of the Brother-hood of the Epiphany on the occasion of their visits to Travancore ever since Father Holmes just went to your beautiful country at his invitation in 1913. May he rest in peace and may light perpetual shine upon him.

You will now, I fear, be faced with a situation of great difficulty in regard to the election and consecration of a successor to the late Metropolitan, and I venture respectfully to express the hope that nothing may be done which would have the effect of widening the breach with Antioch and even that every means may be sought to effect a complete reconcilation with the Patriarch who has himself but recently succeeded to that office. With sincere sympathy.

Yours sincerely respectfully.
T. E. T. Shore.

17. സുറിയാനിസഭയെ പ്രതിനിധികരിച്ചു ലണ്ടനിൽ താമസിക്കുന്ന ഡാക്ടർ ബാബായുടെ കമ്പി.

Catholicos, Kottayam — Please accept, and conveyour bereaved Church sincere sympath; condolences, Praying God grant our beloved Mar Dionysius eternal rest, Have wired Patriarch = Bhabha, London.

18. തൃശൂർ മെത്രാൻ അവർകളുടെ സന്ദേശം.

Dear Catholicos, I offer my deep sympathy with the Prelates, the clergy and the laity in the great loss they have sustained by the demise of His Grace the Metropolitan Mar Dionysius.

(Catholic) Bishop of Trichur.

19. ചങ്ങനാശ്ശേരി മെത്രാൻ അവർകളുടെ സന്ദേശം.

Dear Catholicos, I beg to convey my sincere condolence to you and the members of his family and community. (Catholic) Bishop of Changanacherry.

20. തിരുവിതാംകൂർ ദിവാൻ സർ ഹബീബുള്ള അവർകളുടെ എഴുത്ത്.

To His Holiness Moran Mar Baselius Geevarghese II, Catholicos of the Apostolic Throne of the Est, Kottayam, I was grieved to hear about the sad death of His Grace the Most Rev. Mar Dionysius, the Syrian Metropolitan of Malabar and I realise that in his death the Syrian Christians have suffered a great loss.

Dewan of Travancore.

21. റിട്ടയേർഡ് ഹൈക്കോടതി ജഡ്ജി ജി. ശങ്കരപ്പിള്ള അവർകളുടെ സന്ദേശം.

Your Holiness, I am very sorrry to hear of the passing away of the Most Rev. Mar Dionysius, the Metropolitan of Malankara. I need hardly say that the Jacobite Syrian Church has sustained in his demise an irreparable loss. His was an outstanding personality. He stood for a principle most vital for the welfare of the Malankara Church; and he had to face calumny and persecution, and serious personal inconveniences in its defence. But he met them all with the courage of a hero and the resignation of a true Christian. He has sown the seed and the Church, I doubt not, will in due course reap a rich harvest, May the peace that was denied to him in life be his in death. I join Your Holiness and the entire Church in mourning the departed.

Yours sincerely,

(Sd.) G. Sankara Pillay, B. A., B. L.

Retired High Court Judge.

# കബറിട ലിഖിതം.

---

TO THE GLORY OF GOD

AND

In sacred memory of His Grace
The Most Rev. Geevarghese Mar Dionysius
Metropolitan of Malankara
(1908—1934)

Born in the Vattassery Family at Mallappally
on 31st October 1858.

Ordained Deacon by H. H Patriarch Peter III on
12th October 1876.

And Priest by H. G. Mar Gregorius of Parumala
on 18th January 1880

Created Malpan of Malankara by H. H. Patriarch
Peter III in 1881

Professed Remban by H. G. Joseph Mar Dionysius
on 1st November 1903

Consecrated Metropolitan at Jerusalem on 31st May 1908.

On 15th September 1912 He effected in India
The Restoration of the Catholicate of the East
Through His Holiness Patriarch Abdul Messiah II.

Ent[illegible] Eternal Rest
on [illegible] February 1934.

"I have fought a good fight; I have run my course
I have kept the faith
Henceforth there is laid up for me a crown
of Righteousness"

TIME WILL NOT DIM
HIS GLORY.